THE
# CHURCH WEEKLY

വാല്യം 19 | 1965 ഡിസംബർ 19 | ലക്കം 50

## THOUGHT FOR THE WEEK

A world without Christmas–
What would it be?
A dark endless night.
No light would we see.
A world without Christmas?
No carols, no trees,
No child of Bethlehem,
No hope of eternity
—T. Pavlidis.

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഡിസംബർ 21 മാർത്തോമ്മാ ശ്ലീഹയുടെ മരണം,
25 യൽദോ
27 ശിശുവധപ്പെരുന്നാൾ
ജനുവരി 6 ദനഹ

## അറിയിപ്പ്

ക്രിസ്മസ് പ്രമാണിച്ച് ആഫീസ് ഒഴിവായതിനാൽ ഡിസംബർ 26–ാം തീയതി ചർച്ച്‌വീക്ക്‌ലി ഉണ്ടായിരിക്കുന്നതല്ല. അടുത്ത ലക്കം ജനുവരി 2–ാം തീയതി പുറപ്പെടും.

—മാനേജർ



# ക്രിസ്മസ്

"To repent is to adopt God's point of view instad of your own" മാനസാന്തരപ്പെടുക എന്നുള്ളതിന്റെ അർത്ഥം നിങ്ങളുടെ സ്വന്തം വീക്ഷണഗതികൾക്കു പകരം ദൈവത്തിന്റെ വീക്ഷണഗതി അംഗീകരിക്കുക എന്നുള്ളതാണ്. പ്രസിദ്ധ വേദശാസ്ത്ര പണ്ഡിതനായിരുന്ന ആർച്ച്ബിഷപ്പ് ടെമ്പിൾ നൽകിയ ഒരു നിർവചനമാണ് മേലുദ്ധരിച്ചിരിക്കുന്നത്. മാനസാന്തരപ്പെടുക എന്നുവച്ചാൽ പശ്ചാത്താപവും ചെയ്തുപോയ പാപങ്ങളെക്കുറിച്ച് ദു:ഖവും ആണെന്നാണ് സാധാരണ ധരിക്കാറുള്ളത്. പശ്ചാത്താപം മാനസാന്തരത്തിൽ അന്തർഭവിച്ചിട്ടുണ്ട്. എന്നാൽ മാനസാന്തരം സന്തോഷപ്രദവും ആനന്ദസന്ദായകവുമായ ഒരു അനുഭവമാണെന്ന് അധികമാരും ചിന്തിക്കാറില്ല. ദു:ഖത്തെക്കാൾ വളരെ കൂടുതൽ സന്തോഷത്തിനും സംതൃപ്തിക്കുമാണ് മാനസാന്തരം എന്ന അനുഭവത്തിൽ സ്ഥാനമുള്ളത്. ആർച്ച്ബിഷപ്പ് ടെമ്പിൾ പറഞ്ഞതുപോലെ നമ്മുടെ വീക്ഷണഗതിക്കു പകരം ദൈവത്തിന്റെ അഭിപ്രായവും വീക്ഷണഗതിയും നമ്മുടെ ജീവിതത്തിൽ അംഗീകരിക്കുന്ന പക്ഷം, സത്യത്തിലും സ്നേഹത്തിലും നീതിയിലും അധിഷ്ഠിതമായ ഒരു അഭിപ്രായഗതി നാം സ്വീകരിക്കുകയാണ്. നാം ദൈവവുമായി ഉററസമ്പർക്കത്തിൽ ഏർപ്പെടുന്ന ഒരനുഭവമാണതിൽ നിന്നുണ്ടാവുക. ആനന്ദമല്ലേ അതിന്റെ ഫലം? മാനസാന്തരം ദു:ഖമല്ല, സന്തോഷമാകുന്നതു ദൈവത്തിന്റെ അഭിപ്രായങ്ങളും, വീക്ഷണഗതിയും നമ്മുടേതാകുമ്പോഴാണ്.

ദൈവത്തിന്റെ വീക്ഷണഗതി നമ്മുടേതിൽനിന്നു പലപ്പോഴും ഭിന്നമായിരിക്കും. നല്ലതെന്നും നന്മയെന്നും, സന്തോഷപ്രദമെന്നും നമ്മൾ വിലമതിക്കുന്ന പലതും ദൈവത്തിന്റെ വീക്ഷണഗതിയിൽ ദോഷമായിരിക്കും. പലതിനെക്കുറിച്ചും ദൈവത്തിന്റെ വിലയിരുത്തൽ നമ്മുടെ വിലയിരുത്തൽ പോലെയായിരിക്കയില്ല. ദൈവത്തിന്റെ വിലയിരുത്തൽ നാം അംഗീകരിക്കുന്നതാണ മാനസാന്തരം. നമുക്കും ലോകത്തിനും ഗുണപ്രദമായി ഭവിക്കുന്ന വിലയിരുത്തൽ ദൈവത്തിന്റേതാണെന്ന് അംഗീകരിക്കുകയാണ് മാനസാന്തരത്തിൽ നടക്കുന്നത്.

സ്വർഗ്ഗസ്ഥപിതാവിന്റെ തിരുവിഷ്ടം ചെയ്യുന്നതാണ് തന്റെ ഭക്ഷണവും പാനീയവുമെന്ന് മിശിഹാതമ്പുരാൻ പറഞ്ഞത് വളരെ അർത്ഥഗർഭമാണ്. പിതാവിന്റെയും പുത്രന്റെയും ഹിതമൊന്നാകുന്ന അനുഭവമാണ് യേശുക്രിസ്തു വിശദീകരിച്ചത്. ക്രൂശുമരണം സ്വീകരിക്കാൻ പുത്രൻ സന്നദ്ധമായപ്പോൾ സ്വന്തശിഷ്യന്മാർ എതിർത്തു. അവർക്ക് സ്വർഗ്ഗസ്ഥപിതാവിന്റെ വീക്ഷണഗതി പൂർണ്ണമായി വന്നുചേരാതിരുന്ന ഘട്ടത്തിലാണ് അവർ എതിർത്തത്, എന്നാൽ അവരും ആ അഭിപ്രായഗതി അംഗീകരിച്ചപ്പോൾ അവരുടെ ജീവിതത്തിലുണ്ടായ പരിവർത്തനം അൽഭുതകരമായിരുന്നു. മനുഷ്യാവതാരത്തിന്റെയും, രക്ഷയുടെയും ധീരസന്ദേശവാഹകരായി അവർ മാറി.

ക്രിസ്മസ്സ് ദൈവം ലോകത്തിൽ അവതരിച്ച സംഭവത്തിന്റെ അനുസ്മരണാദിനമാണ്. ക്രിസ്തു ഓരോ ഹൃദയത്തിലും അവതരിക്കുന്നതിന്റെ അനുഗ്രഹപ്രദമായ അനുഭവം മനുഷ്യലോകത്തിനു വന്നു ചേർന്നതിന്റെ സമാഘോഷമാണ് ക്രിസ്മസ്സ് ദിനാചരണം. മാനസാന്തരം കഷ്ടാനുഭവ ആഴ്ചയോടാണ് സാധാരണ സഭാംഗങ്ങൾ ബന്ധപ്പെടുത്താറുള്ളത്. ആർച്ച്ബിഷപ്പ് ടെമ്പിൾ പറയുന്നതാണ് മാനസാന്തരം എങ്കിൽ ക്രിസ്മസ്സ് മാനസാന്തരത്തോട് ബന്ധപ്പെട്ടതാണ്. ക്രിസ്തു ഓരോ വിശ്വാസിയുടെയും ഹൃദയത്തിൽ അവതരിക്കുന്നതുമൂലം ഉണ്ടാകുന്നത് ദൈവത്തിന്റെ വീക്ഷണഗതി നമ്മുടേതായിത്തീരുകയെന്നതാണ്. അങ്ങനെയൊരു ദിവ്യാനുഭവം നമ്മുടേതായിത്തീരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് ഞങ്ങളുടെ മാന്യവായനക്കാർക്ക് ക്രിസ്മസ്സ് മംഗളങ്ങൾ നേരുന്നു.

# സഭയും വിദേശബന്ധങ്ങളും

പ്ളാനിംഗ് കമ്മിററി പ: കാതോലിക്കാബാവാ തിരുമേനിക്കു സമർപ്പിച്ച നിവേദനത്തിൽ പ്രതിപാദിച്ചിരിക്കുന്ന ഒരു പ്രധാനവിഷയം സഭയുടെ വിദേശബന്ധത്തെപ്പററിയാണ്. സിറിയൻ ഓർത്തഡോക്സ് സഭ സഭകളുടെ ലോകകൗൺസിലിൽ അംഗമാണ്. ഫാദർ കെ. ഫീലിപ്പോസ്, ഫാ. പോൾ വറുഗീസ്, ഫാദർ കെ. എം. സൈമൺ എന്നിവർ ലോകകൗൺസിലുമായി ബന്ധപ്പെട്ട പ്രധാന ചുമതലകൾ വഹിക്കുന്നവരാണ്. കൂടാതെ നമ്മുടെ തിരുമേനിമാരിൽ പലരും ലോകകൗൺസിലിന്റെ സമ്മേളനങ്ങളിൽ സന്നിഹിതരായി ചർച്ചകളിൽ സംബന്ധിച്ചിട്ടുണ്ട്. അടുത്തകാലത്തു രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ യോഗങ്ങളിൽ നിരീക്ഷകന്മാരായി സംബന്ധിച്ചതു ഫാദർ കെ. ഫീലിപ്പോസ്, ഫാദർ ടി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പ, ഫാദർ ഡോക്ടർ സി. ററി. ഈപ്പൻ എന്നിവരാണ്. നമ്മുടെ പ്രധാനപ്പെട്ട വൈദികരിൽ പലരും വിദേശസഭകളുമായി സമ്പർക്കം പുലർത്തുന്നവരാണ്. എത്തിയോപ്പിയായിലെ വൈദികകോളജിന്റെ ചുമതല റവ. ഡോ. കെ. സി. ജോസഫ്, റവ. ഡോ. വി. സി. സാമുവൽ, ഫാദർ എ. ററി. ഗബ്രിയേൽ എന്നിവർ വഹിക്കുന്നു. ഇംഗ്ളണ്ടിലും അമേരിക്കയിലും പോയി പഠിച്ച വൈദികരുടെ സംഖ്യ ഒട്ടും കുറവല്ല. അങ്ങനെ വിദേശങ്ങളിലെ സഭകളുമായി സജീവമായ ബന്ധം പുലർത്തുന്ന അനേകം പേർ സുറിയാനിസഭയിലുണ്ട്.

ഈ സമ്പർക്കങ്ങളുടെ ഫലമായി ചില പ്രധാനപ്പെട്ട പ്രശ്നങ്ങൾ പൊന്തിവരുന്നുണ്ട്. ഏററവും മുഖ്യമായത് ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള പുനരൈക്യമാണ്. അടുത്തകാലത്ത് ആഡിസ് ആബാബായിൽവച്ചു നടന്ന സമ്മേളനത്തിൽ പ. കാതോലിക്കാബാവാ തിരുമേനിയും. ഡാനിയേൽ മാർ പീലക്സീനോസ് തിരുമേനിയും സംബന്ധിച്ചു. ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ പ്രധാന മേലദ്ധ്യക്ഷൻ അവിടെ സന്നിഹിതനായിരുന്നില്ല. എങ്കിലും കൽക്കദോന്യസുന്നഹദോസംഗീകരിക്കുന്ന ഗ്രീക്കു സഭയും ഇതര ഓർത്തഡോക്സ് സഭകളുമായി ഐക്യം പുനസ്ഥാപിക്കുവാനുള്ള ആഗ്രഹവും അതു സംബന്ധിച്ച സംഭാഷണങ്ങളും ശക്തിപ്രാപിച്ചുകൊണ്ടിരിക്കുന്നു. റഷ്യൻ സഭയുമായി നമുക്കുള്ള സമ്പർക്കങ്ങൾ ദൃഢപ്പെട്ടുകൊണ്ടിരിക്കുകയാണ്. ഡോ. സർണോവു രണ്ടു കൊല്ലം പത്തനംതിട്ട കോളജിൽ പഠിപ്പിച്ചു. പഴയ സെമ്മിനാരിയുടെ ജൂബിലി ആഘോഷങ്ങളുടെ ഉൽഘാടനസമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിക്കാൻ വരുന്നതു റഷ്യൻ പാത്രിയർക്കീസാണ്.

സഭ ഭിന്നിച്ചും കലഹിച്ചും തളർന്നും കഴിഞ്ഞ കാലത്ത് നമ്മുടെ വിദേശബന്ധങ്ങൾ അഭിവൃദ്ധിപ്പെടുത്തുന്നതിൽ സഭ ശ്രദ്ധിച്ചതു വളരെ ചാരിതാർത്ഥ്യജനകമായ ഒരു കാര്യമാണ്. നമ്മുടെ സഭയെക്കുറിച്ചും അതിന്റെ പുരാതനപാരമ്പര്യങ്ങളെക്കുറിച്ചും ലോകത്തിലെ ഇതരസഭകൾക്കറിയാനും, നമുക്കു യഥാർഹമായ സ്ഥാനം അന്താരാഷ്ട്രസമ്മേളനങ്ങളിൽ ലഭിക്കുവാനും അതുമൂലം ഇടവന്നിട്ടുണ്ട്. നമ്മുടെ പ്രധാനസമ്മേളനങ്ങളിലും, ആഘോഷങ്ങളിലും സംബന്ധിക്കുവാൻ ഇവിടെ വിദേശസഭാപ്രതിനിധികൾ വന്നെത്തുന്നത് ഒരു പതിവായിത്തീർന്നിരിക്കയാണ്. എന്നാൽ ഇങ്ങനെയുള്ള സന്ദർശനങ്ങൾ ഫാ. കെ. ഫീലിപ്പോസിനെപ്പോലെ അവരുമായി കൂടുതൽ പരിചയത്തിലും സമ്പർക്കത്തിലുമിരിക്കുന്നവർക്കു തലവേദന ഉണ്ടാക്കുന്ന സന്ദർഭങ്ങളായി പരിണമിക്കുന്നുണ്ട്. വിശിഷ്ടാതിഥികൾ വരുന്നതും, അവരെ സൽക്കരിക്കുതുമെല്ലാം നമുക്കു സന്തോഷമാണ്. സഭാനേതാക്കന്മാരും തിരുമേനിമാരും അതിൽ പ്രത്യേകം താല്പര്യം പ്രദർശിപ്പിക്കയും ചെയ്തുപോരുന്നു. എന്നാൽ ഈ അതിഥി സന്ദർശനങ്ങൾ വിജയപ്രദമാക്കാൻ സ്ഥിരസ്വഭാവമുള്ള ഒരു വിദേശബന്ധക്കമ്മിററിയൊ ഫണ്ടൊ നമുക്കില്ല. ഫാദർ ഫീലിപ്പോസ് ചില സ്നേഹിതന്മാരെയും മററു സഭാംഗങ്ങളെയും സമീപിച്ച് അവരുടെ സഹകരണം അഭ്യർത്ഥിക്കുകയും ഉദാരമായ സഹായങ്ങൾ സ്വീകരിക്കുകയും ചെയ്യുന്ന ഒരനൗപചാരികവഴക്കം

(ശേഷം 6—ാം പേജിൽ)

# ദൈവത്തിനു മഹത്വം ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം

## സമാധാനപ്രഭുവിന്റെ ഉദയം

ബേത്‌ലഹേമിൽ ജനിച്ച ദിവ്യശിശുവിന്റെ ജന്മദിനം ഒരിക്കൽ കൂടി ലോകം കൊണ്ടാടുകയാണ്. വരുവാനിരിക്കുന്ന തലമുറകൾക്കുകൂടി സമാധാനം പ്രദാനം ചെയ്യുന്ന ആ പുണ്യശിശുവന്റെ ജന്മദിനത്തെപ്പററിയുള്ള സ്മരണകൾതന്നെ ലോകത്തിനു് ആശ്വാസപ്രദമാണ്. „സമാധാനം സംരക്ഷിക്കുകയാണു നമ്മുടെ ഉത്തരവാദിത്തം,, എന്നു് 1941 ജനുവരിയിൽ ലണ്ടനിൽവച്ചു ബി. ബി. സി. യിലൂടെ ജവഹർലാൽ നെഹ്റു ലോകത്തെ അറിയിച്ചു. നെഹ്റുവിനെപ്പോലെ ലോകരാഷ്ട്രനേതാക്കന്മാർ ഇന്നും ആഗ്രഹിക്കുന്ന കാര്യമാണു് സമാധാനസംരക്ഷണം. പക്ഷേ, സമാധാനം നിലനിർത്തുന്നതിനുവേണ്ടി ഉണ്ടാക്കിയിരിക്കുന്ന മഹത്സംഘടനകൾതന്നെ ഇന്നു് വൈരാഗ്യപ്രകടനങ്ങളുടെ രംഗമായി മാറിക്കഴിഞ്ഞിരിക്കുന്നു. ലോകനേതാക്കന്മാർ സമാധാന സ്ഥാപനത്തിനു ശ്രമിക്കുംതോറും പ്രശ്നങ്ങളും സംഘട്ടനങ്ങളും ലോകത്തിൽ വർദ്ധിക്കുന്നതേയുള്ളു.

മനുഷ്യമനസ്സിനു് ആവശ്യമായ സമാധാനം പുൽക്കൂട്ടിലെ പുണ്യശിശുവിൽനിന്നു മാത്രമേ ലഭിക്കുകയുള്ളു. ഈ ശിശുവിന്റെ ജനനത്തിൽ മാത്രമേ ലോകം ശ്രവിച്ചിട്ടുള്ളതിലേക്കും മഹത്തായ ഈസന്ദേശം വാനദൂതഗണങ്ങൾ പാടിയിട്ടുള്ളു. „അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം.,, യേശുവിനെ കണ്ടെത്തിയെങ്കിലല്ലാതെ സമാധാനം ലഭ്യമല്ല. ലോകനേതാക്കന്മാർ നൽകുന്ന സമാധാനം പ്രശ്നങ്ങളിൽ കലാശിക്കുമ്പോൾ യേശുക്രിസ്തു നൽകുന്ന സമാധാനം മാത്രം ശാശ്വതമായി നിലനിൽക്കുന്നു.

### ലക്ഷ്യപ്രാപ്തി

സത്യാന്വേഷികളായ വിദ്വാന്മാർ പുൽക്കൂട്ടിലാണു് അവരുടെ ലക്ഷ്യപ്രാപ്തി നേടിയതു്. ദൈവത്തെ തേടി നടക്കുന്ന മനുഷ്യരുടെയിടയിലേക്കു് അഗതികളിൽ അഗതിയായി ഇറങ്ങിവന്ന ക്രിസ്തു മനുഷ്യനെ തേടി വരികയായിരുന്നു. അശരണർക്കു് ആശ്വാസവും, രോഗികൾക്കു സൗഖ്യവും, വിശക്കുന്നവർക്കു ഭക്ഷണവും, മരിച്ചവർക്കു് ഉയിർത്തെഴുന്നേല്പും—ഇവയായിരുന്നു ആ രക്ഷകൻ നൽകിയതു്. രാജാക്കന്മാരെ സിംഹാസനങ്ങളിൽനിന്നു താഴെയിറക്കുവാനും താണവരെ ഉയർത്തുവാനുമായുള്ള മഹത്തായ ഒരു വിപ്ലവത്തിന്റെ ആരംഭമായിരുന്നു കാലിക്കൂട്ടിലെ ജനനം.

വിയററ്നാമിലും, ഇന്ത്യയിലും, പാക്കിസ്ഥാനിലും പല ആഫ്റിക്കൻ രാജ്യങ്ങളിലും അസ്വസ്ഥതകൾ വർദ്ധിച്ചു വരുന്ന ഇന്നത്തെ സാഹചര്യത്തിൽ യഥാർത്ഥ സമാധാനം എന്തെന്നു നാം മനസ്സിലാക്കേണ്ടതു് ആവശ്യമാണു്. „സമാധാനം ഞാൻ നിങ്ങൾക്കു തന്നേച്ചു പോകുന്നു, എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു, ലോകം തരുന്നതുപോലെ അല്ല ഞാൻ നിങ്ങൾക്കു തരുന്നതു്.,, എന്നാണു് യേശുക്രിസ്തു പറയുന്നതു്. ബില്ലിഗ്രഹാമിനെപ്പോലെ ക്രിസ്തുവിനെ കണ്ടവർക്കു „ദൈവവുമായിട്ടു സമാധാനം,, എന്നു് ഉച്ചൈസ്തരം പറയുവാൻ കഴിയും.

ഈ ക്രിസ്മസ്സ് നാം ആഘോഷിക്കുമ്പോൾ, ഭാരതത്തിന്റെ മാനം കാക്കുവാൻവേണ്ടി ശത്രുക്കളോടു പൊരുതി മരിച്ച അനേകം ജവാന്മാരുടെ കുടുംബങ്ങൾ കുടുംബനാഥന്മാരില്ലാതെ കഴിയുകയാണു്. ഈ വർഷത്തെ ക്രിസ്സ്മസ് സമ്മാനങ്ങളുടെ കൂട്ടത്തിൽ പ്രസ്തുത കുടുംബങ്ങൾക്കു വേണ്ടി

(ശേഷം 13—ാം പേജിൽ)

## ഗാനങ്ങളുടെ അലയൊലി

ആദ്യത്തെ ക്രിസ്മസ്സ് ദിനത്തിൽ മൂന്നു കാര്യങ്ങൾ സംഭവിച്ചു, ദൂതഗണങ്ങൾ പാട്ടു പാടി, ആട്ടിടയന്മാർ ആരാധിച്ചു, വിദ്വാന്മാർ പാരിതോഷികങ്ങൾ നൽകി. ഇന്നും ക്രിസ്മസ്സ് കാലഘട്ടത്തിൽ ഈ മൂന്നു കാര്യങ്ങൾ ചെയ്യുന്നതിൽ സഭ സന്തോഷിക്കുന്നു.

ക്രിസ്മസ്സ് സമീപിക്കുന്നതോടെ ക്രിസ്മസ്സ്ഗാനങ്ങൾ രചിക്കുന്നതിനും പാടുന്നതിനും ആളുകൾ താല്പര്യം പ്രകടിപ്പിക്കുന്നു. എന്നാൽ ആദ്യത്തെ ക്രിസ്മസ്സ് ഗായകന്മാര സാറാപ്പുകളായിരുന്നു എന്ന ചിന്ത നമ്മെ കോൾമയിർ കൊള്ളിക്കുന്നില്ലേ? ആ പാട്ടിന്റെ ഉള്ളടക്കം പ്രത്യേകം ശ്രദ്ധിക്കൂ! „അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം.,, ദൈവത്തിനു മഹത്വവും, മനുഷ്യർക്കു സമാധാനവും: ഇതു രണ്ടും ആയിരിക്കണം എക്കാലത്തും സഭയുടെ ലക്ഷ്യം. ഇന്നത്തെ ലോകം മനുഷ്യനെ മഹത്വപ്പെടുത്തി, സ്വയത്തെ ആരാധിക്കുന്നതിൽ വ്യാപ്റുതമായിരിക്കുന്നു. „അത്യുന്നതങ്ങളിൽ മനുഷ്യനു മഹത്വം, എന്തെന്നാൽ അവന്റെ കൈകൾ വസ്തുക്കളെ സ്റുഷ്ടിക്കുന്നു,, എന്നു സ്വിൻബേൺ പാടിയതു് ഈ നൂററാണ്ടിനെ സംബന്ധിച്ചിടത്തോളം ഏററവും പരമാർത്ഥമായി പരിണമിച്ചിരിക്കുന്നു. ശാസ്ത്രീയമായി മനുഷ്യൻ മുന്നേറിയിരിക്കുന്ന ഇക്കാലത്തു, മനുഷ്യന്റെ കരവിരുതിന്റെ പ്രതീകങ്ങളായ ഉപകരണങ്ങളും വസ്തുക്കളും അവനെ ആവരണം ചെയ്തിരിക്കുന്ന ഇക്കാലത്തു്, സ്വയത്തെ പർവ്വതീകരിച്ചു കാണുവാൻ അവൻ ക്ഷണത്തിൽ പരീക്ഷിക്കപ്പെടുന്നു. വൈദ്യുതശക്തി, റേഡിയോ, ടെലിവിഷൻ, ഫ്റിഡ്ജ് ഇവയെല്ലാം സ്വഭവനത്തിലായിരിക്കുമ്പോൾ അവന്റെ ജീവിതത്തിന്റെ ഘടകങ്ങളാണു്. മോട്ടോർ കാറിലോ, സ്കൂട്ടറിലോ അവൻ ജോലിസ്ഥലത്തേക്കു പോകുന്നു. ഇലക്ട്രിക്ക് പങ്കയുടെ കീഴിലോ വായു നിയന്ത്രിച്ച മുറിയിലോ ഇരുന്നു് അവൻ ജോലി ചെയ്യുന്നു. എല്ലാം മനുഷ്യന്റെ കൈവേല—മാത്രമോ? ബാഹ്യാകാശത്തെയും പിടിച്ചടക്കി മനുഷ്യമസ്തിഷ്കം വെന്നിക്കൊടി നാട്ടിയിരിക്കുന്നു. എല്ലാം മനുഷ്യന്റെ നേട്ടങ്ങൾ. സ്വയത്തെ മഹത്വപ്പെടുത്തുകയും ദൈവത്തെ ജീവിതത്തിൽനിന്നു പിഴുതെറിയുകയും ചെയ്യു ഒരു തലമുറ.

സ്വാർത്ഥതകൊണ്ടും അഹങ്കാരംകൊണ്ടും തടിച്ചുവീർത്ത മനുഷ്യവർഗ്ഗത്തിന്റെ രക്ഷ ബേത്‌ലഹേമിൽ ജനിച്ച ഒരു ശിശുവിൽ തങ്ങിനിൽക്കുന്നു. ഇതാണു സഭ മാനവവർഗ്ഗത്തെ ക്രിസ്മസ്സ് ഗാനത്തിലൂടെ പാടിയറിയിക്കുന്ന ദൂതു്.

ദൈവം ആദിയിൽ മനുഷ്യനെ വാർത്തെടുത്തപ്പോൾ അവൻ ഒരു ശിശുവായിരുന്നില്ല. പ്രാപ്തിയുള്ള, പൂർണ്ണത പ്രാപിച്ച ഒരു മനുഷ്യൻ, ആദാം. എന്നാൽ അവന്റെ പ്രാപ്തിയും, പൂർണ്ണതയും അവനെ അഹങ്കാരത്തിലേക്കും തിന്മയിലേക്കും തിരിച്ചു. ദൈവം മനുഷ്യവർഗ്ഗത്തെ ക്രിസ്തുവിൽ വീണ്ടും നിർമ്മിച്ചപ്പോൾ, പ്രായപൂർത്തിയായ മനുഷ്യനായല്ല, പിന്നെയോ, ഒരു ദുർബല ശിശുവായി പിറവിയെടുത്തു. പ്രായപൂർത്തിയെക്കുറിച്ചുള്ള അഹന്തയിലും സ്വയാരാധനയിലും മുഴുകിയിരിക്കുന്ന മനുഷ്യവർഗ്ഗത്തോടുള്ള ദൈവത്തിന്റെ അന്തിമമായ പ്രഖ്യാപനമാണു് ബേത്‌ലഹേമിലെ ശിശു. മനുഷ്യൻ ശിശുവായി പിറക്കേണ്ടിയിരിക്കുന്നു. ഡീട്രിക്ക് ബോൺഹഫെർ എന്ന പ്രസിദ്ധ വേദശാസ്ത്രജ്ഞൻ പറഞ്ഞു „ഈ ലോകത്തിനു പ്രായപൂർത്തി

(ശേഷം 13—ാം പേജിൽ)

# തടാകത്തിലേക്കുള്ള നീക്കം

**പി. പി. വർക്കി**

ബിഷപ്പ് തിരുമനസ്സിലെയും സഹധർമ്മിണിയുടെയും ഉദ്ദേശ്യവും തീരുമാനവും ആ സിറിയൻ വിദ്യാർത്ഥികൾ അറിഞ്ഞപ്പോൾ അവർ അൽഭുതപരതന്ത്രരായി തങ്ങളുടെ കാതുകളെത്തന്നെ വിശ്വസിക്കുവാൻ അവർക്ക കഴിഞ്ഞില്ല. ഈ ദാനത്തിന്റെ മാഹാത്മ്യം, വലിപ്പം മനസ്സിലായപ്പോൾ അവർ വിനയത്തോടെ ദൈവത്തെ മഹത്വപ്പെടുത്തുകയും കൃതജ്ഞതയോടെ ആ ദാനം സ്വീകരിക്കുകയുമാണ് ചെയ്തതു്. ഗ്രൂപ്പിലെ ഒരംഗം ,,തങ്ങളുടെ ഗ്രൂപ്പ് വെറും ആകാശക്കോട്ടപോലെ ആഗ്രഹങ്ങൾ മാത്രമാണെന്നും ഒന്നുംതന്നെ നടപ്പിൽവന്നിട്ടില്ലെന്നും അതിനാൽ ബിഷപ്പ് ചെയ്ത ഈ തീരുമാനങ്ങൾ പുനരാലോചിക്കുന്നതു് നന്നായിരിക്കുമെന്നും,, ഒരിക്കൽ അറിയിക്കുകയുണ്ടായി. ,,ഞാൻ എടുത്ത തീരുമാനങ്ങൾ പ്രാർത്ഥനയിൽ അനേകകാലം കാത്തിരുന്നശേഷമാണെന്നും തെളിവായ നടത്തിപ്പു് തനിക്കുണ്ടെന്നും,, ആയിരുന്നു ബിഷപ്പിന്റെ മറുപടി. ,,ദൈവം ഈ സംരംഭത്തെ അനുഗ്രഹിക്കുമെന്നെനിക്കുറപ്പുണ്ടു്. ക്രമേണ ആവശ്യമായ അംഗങ്ങൾ ആശ്രമത്തിൽവന്നുചേർന്നുകൊള്ളും,, എന്നും തിരുമേനി കൂട്ടിച്ചേർത്തു.

കേരളത്തിലെ ഓർത്തഡോക്സ് സുറിയാനിസഭയ്ക്കോ മററു സിറിയൻ സഭാവിഭാഗങ്ങൾക്കോ ബിഷപ്പ് ഒരപരിചിതനല്ലായിരുന്നു. ആസ്സാംബിഷപ്പായിരിക്കുമ്പോൾ അമേരിക്കൻ മിഷനറി പ്രസംഗകനായിരുന്ന റവ. ഷെർവുഡ് എഡ്ഡിയുമൊരുമിച്ച് തിരുവിതാംകൂറിലെയും കൊച്ചിയിലെയും പ്രധാന ക്രിസ്ത്യൻകേന്ദ്രങ്ങളിൽ പ്രസംഗപര്യടനം നടത്തിയിട്ടുണ്ടു്. സുപ്രസിദ്ധമായ മാരാമൺ കൺവൻഷനിൽ പലപ്പോഴും സംബന്ധിച്ച് പ്രസംഗങ്ങൾ ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് കേരളക്രൈസ്തവർക്ക് ബിഷപ്പ് വാൽഷ് തിരുമേനി അപരിചിതനല്ല, സുപരിചിതനാണ്. സുറിയാനിക്കാരന്റെ, പ്രത്യേകിച്ച് ഓർത്തഡോക്സുകാരന്റെ പ്രത്യേകതകളും അവന്റെ കഴിവുകളും ബലഹീനതകളും എല്ലാം അദ്ദേഹത്തിന് നന്നായിട്ടറിയാമായിരുന്നു. ഒരു അന്ധമായ എടുത്തുചാട്ടമോ തെററായ നിഗമനങ്ങൾവഴിയായ തീരുമാനമോ ആയിരുന്നില്ല അദ്ദേഹം ചെയ്തതു്. അതു വിശ്വാസത്തിന്റെ മഹനീയവും ശ്രേഷ്ഠവുമായ ഉദ്ദേശ്യത്തോടുകൂടിയ സുധീരമായ ഒരു കാൽവെപ്പായിരുന്നു. അങ്ങിനെ സഭയുടെ മുഴുവൻ ശ്രദ്ധയും സഭയേതൊന്നിനുവേണ്ടി നിലനിൽക്കണമോ അതിലേക്ക് ഏകാഗ്രമാക്കുവാനും തന്മൂലം സഭയിൽ ഐക്യം പുന:സ്ഥാപിക്കുവാനും ഉള്ള ഒരു ശ്രമമായിരുന്നു അതു്.

## സംയുക്ത പ്രസ്താവന

സഭയിലെ മെത്രാന്മാർക്കും നേതാക്കന്മാർക്കും മററു സുഹൃത്തുക്കൾക്കും ബിഷപ്പും ഗ്രൂപ്പംഗങ്ങളുംകൂടി ഒരു സംയുക്ത പ്രസ്താവന അയച്ചു. തങ്ങൾ ഒരുമിച്ച് ഒരാശ്രമം ആരംഭിക്കുവാൻ ഉദ്ദേശിക്കുന്നതായും സഭയിൽ സമാധാനം കൈവരുത്തുവാൻ ബിഷപ്പ് തന്റെ സേവനങ്ങൾ അർപ്പിക്കുന്നതായും ആ പ്രസ്താവനയിൽ വെളിവാക്കിയിരുന്നു. സഭയിലെ ഒരു വിഭാഗത്തിനു മാത്രമല്ല, മുഴുവൻ സഭയ്ക്കും തന്റെ സേവനങ്ങൾ അർപ്പിക്കുവാനാണ് ബിഷപ്പ് അഭിലഷിച്ചതു്. ഇത്രമാത്രം ഉയർന്ന വിദ്യാഭ്യാസനിലവാരവും ആളുകൊണ്ടും അർത്ഥംകൊണ്ടും നിറഞ്ഞ വിഭവശക്തിയുമുള്ള ഒരു തനിദേശിയസ്വഭാവത്തോടുകൂടിയ സഭയ്ക്ക് മിഷൻ ഫീൽഡിൽ പ്രയോജനപ്പെടുത്താൻ കഴിയുന്ന സുവർണ്ണാവസരങ്ങൾ അദ്ദേഹം തികച്ചും മനസ്സിലാക്കിയിരുന്നു.

കാതോലിക്കായും അദ്ദേഹത്തിന്റെ പാർട്ടിയിലെ മെത്രാന്മാരും താല്പര്യത്തോടെ രണ്ടു നിർദ്ദേശങ്ങളും സ്വീകരിച്ചു. പാത്രിയർക്കീസ് പക്ഷക്കാരാകട്ടെ സമാധാനനിർദ്ദേശത്തെ മാത്രം സസന്തോഷം സ്വാഗതം ചെയ്തു. സന്ധിസംഭാഷണങ്ങൾ ഉടനെ ആരംഭിച്ചു. ബിഷപ്പ് കൽക്കട്ടായിൽനിന്നു് തിരുവിതാംകൂറിലേയ്ക്കു വന്നു. ഇരുഭാഗത്തെയും അംഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു സമാധാനക്കമ്മിററിയുമായി സംഭാഷണങ്ങൾ നടത്തി യോജിച്ചുണ്ടാകുന്ന തീരുമാനങ്ങളുമായി ബിഷപ്പ് ഫർലോയ്ക്കു പോകുമ്പോൾ പാത്രിയർക്കീസ് ബാവായെ കാണാമെന്നും തീരുമാനിക്കപ്പെട്ടു.

അവസാനമായി സന്ധിവ്യവസ്ഥകൾ ഇരുഭാഗവും സമ്മതിച്ച് ബിഷപ്പിനെ ഏല്പിച്ചു. അന്നത്തെ സന്ധിവ്യവസ്ഥകളുടെ സൂക്ഷ്മാവലോകനത്തിനു തുനിയുന്നതു് ഈ സന്ദർഭത്തിൽ ശരിയായിരിക്കയില്ല. പ. പാത്രിയർക്കീസ് ബാവാ ബിഷപ്പിനെയും സഹധർമ്മണിയെയും ഹാർദ്ദമായി സ്വീകരിച്ചു. പക്ഷേ സന്ധിവ്യവസ്ഥകൾ സംബന്ധിച്ച തീരുമാനം നീണ്ടുനീണ്ടു രണ്ടു വർഷം കഴിഞ്ഞു് പാത്രിയർക്കീസുബാവാ ഒന്നൊഴികെ എല്ലാ സന്ധിവ്യവസ്ഥകളും സമ്മതിച്ചു. സുപ്രധാനമായ ഒരു വ്യവസ്ഥയെ തിരുമേനി എതിർത്തു. പിന്നീടു് ബിഷപ്പ് വഴി കിട്ടിയ അതിനുള്ള മറുപടി തികച്ചും നിരാശാജനകമായിരുന്നു. കാതോലിക്കാബാവായിക്ക് അതു് അസ്വീകാര്യവുമായിരുന്നു. ഇർവിൻ പ്രഭു, ബിഷപ്പ് ഗോർ, ഇന്ത്യയുടെ മെത്രാപ്പോലീത്താ വെസ്റ്റ്കട്ട് എന്നിവരുടെതുപോലെതന്നെ തന്റെ സദുദ്ദേശപരമായ സകല പരിശ്രമവും ഇക്കാര്യത്തിൽ തൽക്കാലം പരാജയമടഞ്ഞതായി കരുതി. എന്നാൽ ബിഷപ്പ് കാലംചെയ്യുന്നതിനുമുമ്പ് 1958 ഡിസംബർ 16–ാം തീയതി സഭയിൽ യോജിപ്പുണ്ടായിക്കാണുവാൻ ആ കണ്ണുകൾക്കു കഴിഞ്ഞു എന്നുള്ളതു സ്മരണീയമാണ്.

## വിടവാങ്ങൽ

ബിഷപ്പ്സ് കോളജിലെ പൂർവ്വവിദ്യാർത്ഥികളോടായി ബിഷപ്പ് തിരുമേനി വിടവാങ്ങൽ കത്തിൽ ഇങ്ങനെ എഴുതി:

,,ഇതൊരു വിടവാങ്ങലാണ്. കാരണം ഫർലോ കഴിഞ്ഞു് കൽക്കട്ടായിലെ പ്രിയപ്പെട്ട കോളജ്പ്രവർത്തനങ്ങൾക്കായി തിരിയെവരാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. കേരളത്തിനുവെളിയിൽ എവിടെയെങ്കിലും ഒരാശ്രമം സ്ഥാപിച്ചു മിഷനറിപ്രവർത്തനങ്ങളും പുനരുദ്ധാരണജോലികളും നടത്തുവാനുള്ള ഒരു വിഭാഗം ഓർത്തഡോക്സ് യുവജനങ്ങളെ സഹായിക്കുവാൻ ഞങ്ങളുടെ സേവനം അർപ്പിക്കണമെന്നു ഞാനും എന്റെ പത്നിയും ആഗ്രഹിച്ചുതുടങ്ങിയിട്ടു വളരെയായി. അതു ദൈവഹിതമാണെന്നും അറിയുന്നു. ഈ യുവാക്കന്മാർ മിക്കവരുംതന്നെ ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലെ വിദ്യാർത്ഥികളും സുഹൃത്തുക്കളുമാണ്. അവിടെ വച്ചാണ് ഈ ആശയങ്ങൾ ഉടലെടുത്തതു്. അതിന്റെ സഫലീകരണത്തിനായി അനേകനാളായി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ഇപ്പോൾ ഇവരിൽ നാലുപേർ ബിഷപ്പ്സ് കോളജിലെ വിദ്യാർത്ഥികളായി വന്നുചേർന്നു. ഒരാൾ കുറെക്കാലമായി ഇവിടെ താമസിക്കുന്ന ദേഹവുമാണ്. ഇങ്ങനെയിരിക്കെ ഞങ്ങൾ തമ്മിൽ വളരെ അടുത്ത സ്നേഹസഖ്യവും സഹാനുഭൂതിയും വളർന്നുവന്നു. അവരിൽ രണ്ടുപേർ അവരുടെ പരിശീലനകാലം പൂർത്തിയാക്കി മുന്നോട്ടു നീങ്ങുവാൻ തയ്യാറായിക്കഴിഞ്ഞിരുന്നു. ഇവരെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുവാനായി ഞങ്ങളെയും ഞങ്ങളുടെ വകകളെയും സമർപ്പണം ചെയ്യുന്നതും ഞങ്ങളുടെ അവസാനകാലം അവരോടുകൂടി ചേർന്ന് സേവനം ചെയ്യുന്നതും ഉചിതമായിരിക്കുമെന്നു ഞങ്ങൾക്കു തോന്നുന്നു. അവരുടെ മഹനീയാദർശങ്ങൾക്കു സഫലീകരണമുണ്ടാകുകതന്നെ ചെയ്യും.

പദ്ധതി നടപ്പാകുമ്പോൾ ഞങ്ങളുടെ സ്വകാര്യസ്വത്തെ

ആശ്രമപ്പൊതുസ്വത്തിനോടു കൂട്ടിച്ചേർക്കുന്നതാണ്. ആശ്രമം പ്രധാനമായും വിവാഹിതരായ കുടുംബജീവിതക്കാർക്കുവേണ്ടിയായിരിക്കും നിലകൊള്ളുക. ബഹാലയിലും ബാരിസാളിലും ഓക്സ്ഫോർഡ് മിഷൻ ആശ്രമങ്ങൾ ചെയ്യുന്നതുപോലെ ഞങ്ങളും ചെറിയ കുടിലുകൾ കെട്ടി അവയിൽ ഒരുമിച്ചു ഭക്ഷണം കഴിച്ച് ലളിതമായ ഭാരതീയ ജീവിതം നയിക്കുവാനാണ് തീരുമാനിച്ചതു്. ആശ്രമം മുഖ്യമായും ഓർത്തഡോക്സ് സഭവകയായിരിക്കും, ആംഗ്ലിക്കൻസഭ വകയായിരിക്കയില്ല. ആശ്രമത്തിൽ ഞാൻ ആത്മീയകാര്യങ്ങളിൽ വഴിനടത്തും. ഗുരുവായിരിക്കയല്ലാതെ ആശ്രമതലവനായ ആചാര്യനായിരിക്കുവാൻ ആഗ്രഹിക്കുന്നില്ല—ആംഗ്ളിക്കൻ സഭയിനിയും ഓർത്തഡോക്സ് സഭയുമായി പരസ്പരകുദാശസ്വീകരണം ആയിട്ടില്ല. എന്നാൽ ബിഷപ്പ്സ്കോളജിൽ ചെയ്യുന്നതുപോലെ, വി. കുർബാന സ്വീകരിക്കുന്നില്ലെങ്കിലും അവർ നമ്മോടുകൂടി ആരാധിക്കുന്നു. അതുപോലെ നാമും അവരുടെ വി. കുർബാനയുള്ള അവസരങ്ങളിൽ അനുഭവിക്കുന്നില്ലെങ്കിലും അതിൽ പങ്കുകൊണ്ടാരാധിക്കുന്നു. ഇവിടെ കോളജ് ചാപ്പലിൽ ഇടയ്ക്കിടയ്ക്ക് വി. കുർബാന ചൊല്ലാറുള്ളതുപോലെ, അവിടത്തെ ആശ്രമത്തിൽ ഇടയ്ക്കിടയ്ക്ക് നമ്മുടെ ആംഗ്ളിക്കൻ സർവ്വീസും ഉണ്ടായിരിക്കും. എന്നാൽ ആശ്രമത്തിന്റെ അഭിവൃദ്ധി തികച്ചും ഓർത്തഡോക്സ് സഭാംഗങ്ങളായ ആശ്രമസ്ഥരിലാണ് സ്ഥിതിചെയ്യുന്നതു്. അവരുടെ മാതൃസഭയോടും ബിഷപ്പന്മാരോടും വിശ്വസ്തരായി ഈ ഡിസ്ട്രിക്റ്റിനു ചുറ്റുപാടും വളർന്നുവരുന്ന ആ സഭയുടെ ഒരു ഭാഗമായിരിക്കും, അതു ദൈവത്തിനു പ്രസാദകരവുമായിരിക്കും.

കേരളത്തിലെ ഈ പുരാതന സഭയുടെ മക്കൾക്കിടയിൽ ഉണ്ടായിരിക്കുന്ന ഭരണപരമായ അധികാരാതിർത്തികളെ സംബന്ധിച്ചുള്ള കലഹങ്ങൾ ഞങ്ങളെ അസ്വസ്ഥരും ഉൽകണ്ഠാകുലരുമാക്കിത്തീർക്കുന്നു. അതിന്റെ ചരിത്രപശ്ചാത്തലത്തിലേക്കു ഞാനിപ്പോൾ കടക്കുന്നില്ല. പാത്രിയർക്കീസ് കക്ഷിയെന്നും കാതോലിക്കാകക്ഷിയെന്നും രണ്ടു വിഭാഗങ്ങൾ ഉണ്ടായിരിക്കുന്നു എന്നു ചുരുക്കിപ്പറഞ്ഞാൽ മതിയാവും. കഴിഞ്ഞ വർഷം സമാധാനവും യോജിപ്പും കൈവന്നു എന്നു പോലെ തോന്നിയതാണ്. അനേകരുടെ കഠിനമായ പരിശ്രമങ്ങൾ അതിലേക്കുണ്ടായിരുന്നു എങ്കിലും സമാധാനം കൈവന്നില്ല. സഭയുടെ ഐക്യത്തിനും സമാധാനത്തിനുംവേണ്ടി നിങ്ങൾ ഏവരും ഞങ്ങളോടുകൂടി പ്രാർത്ഥിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ഞാൻ വീട്ടിലേക്കു പോകുമ്പോൾ, പേർഷ്യാ, പലസ്തീൻ എന്നിവിടങ്ങളിൽകൂടി പോകാമെന്നും, മാർച്ചുമാസം പേർഷ്യയിലും ഏപ്രിൽമാസം പലസ്തീനിലും ചെലവഴിക്കാമെന്നുമാണ് വിചാരിക്കുന്നതു്. പ. പാത്രിയർക്കീസ് ബെയ്റൂട്ടിനു വടക്ക് ഹോംസ് പട്ടണത്തിലാണ് താമസിക്കുന്നതു്. ആ പട്ടണത്തിൽകൂടി എനിക്കു കടന്നുപോകേണ്ടതുണ്ടു്. ഞാൻ ഇന്ത്യ വിടുന്നതിനുമുമ്പ് തിരുവിതാംകൂറിൽ ചെന്ന് സഭാസമാധാനക്കമ്മിറ്റിയെയും ഇരുഭാഗത്തെയും മെത്രാന്മാരെയും നേതാക്കന്മാരെയും സന്ദർശിച്ച് ആലോചനകൾ നടത്തി തൽസംബന്ധമായി പാത്രിയർക്കീസിനെ സന്ദർശിക്കുന്നതു നന്നായിരിക്കുമെന്നു തീരുമാനിച്ചു. വേനൽക്കാലത്തു യുവജനസംഘടന കൂടിആലോചിച്ച് ആശ്രമസ്ഥാപനത്തിനു സ്ഥലം കണ്ടുപിടിക്കണം. ഇതേപ്പററി കണിശമായി ഇപ്പോൾ ഒന്നും പറവാൻ സാദ്ധ്യമല്ല. എന്നാലും ഞങ്ങൾ ഒക്ടോബറിൽ തിരിച്ചു വരുമ്പോൾ ഏതെങ്കിലും തീരുമാനത്തിൽ എത്തിച്ചേരും എന്നാശിക്കുന്നു. ഞങ്ങൾ മാർച്ച് 7—ാംനു- ബോംബെയിൽനിന്നു കപ്പൽ കയറി ബുഷേറിൽചെന്ന് അവിടെനിന്ന് പേർഷ്യായുടെ പഴയ തലസ്ഥാനമായ പെർസിപ്പോലീസ്, മറെറാരു പഴയ തലസ്ഥാനവും ആംഗ്ളിക്കൻ ബിഷപ്പിന്റെ ആസ്ഥാനവുമായ ഇഷ്ഫാൻ, ടെഹറാൻ മുതലായ കാസ്പിയൻ കടൽത്തീരങ്ങളിലെ പല പ്രകൃതിസുന്ദരമായ സ്ഥലങ്ങളും സന്ദർശിക്കണമെന്ന് ഉദ്ദേശിക്കുന്നു. അതിനുശേഷം ടെഹറാനിലേക്കു തന്നെ തിരിച്ചു വന്നിട്ട് 2 ദിവസംകൊണ്ടു് ബസ്സ് വഴി പേർഷ്യയും ഇറാക്കും കടന്ന് തീവണ്ടിമാർഗ്ഗം ആലപ്പോയിലെത്തി അവിടെ നിന്നു ഞങ്ങൾ ഹോംസിലേക്കും ഡമസ്ക്കോസിലേക്കും ഗലീലിയായിലേക്കും പോകും. വിശിഷ്ടവാര (കഷ്ടാനുഭവാഴ്ച)വും ഈസ്റ്ററും യരുശലേമിൽ കഴിക്കാമെന്നാശിക്കുന്നു. മേയ് 8—ാംനു- ലണ്ടനിൽ സെൻറു പോൾസ് കത്തീഡ്റൽ പള്ളിയിലെ എസ്സ്. പി. ജി. മഹോൽസവത്തിൽ പങ്കെടുക്കാൻ എത്തിച്ചേരുകയും വേണം. വീട്ടിലായിരിക്കുമ്പോൾ, കഴിഞ്ഞ 3 വർഷമായി „ക്രൈസ്തവ ലോകത്തിലെ നിഴൽ വെളിച്ചങ്ങൾ,, എന്ന പുസ്തകം അച്ചടിക്കുന്നതു സംബന്ധിച്ചും ഏർപ്പാടുകൾ ചെയ്യണമെന്നാശിക്കുന്നു. മഹാത്മാക്കളായിരുന്ന ചിലരുടെ ജീവിതത്തെ ചുററിപ്പററിയുള്ള സഭയിലെ സുപ്രധാന ഗതിവിഗതികളുടെ ചരിത്രാംശങ്ങളെ തെളിവായും രസകരമായും ചുരുക്കി വിവരിക്കാനുള്ള എന്റെ ഒരു ശ്രമമാണീ പുസ്തകം. എന്നാൽ അധികമായ വിവരണങ്ങൾകൊണ്ടു പുസ്തകം വലുതാക്കിയിട്ടുമില്ല ആദ്യത്തെ ആയിരം വർഷങ്ങളേ ഈ പുസ്തകം സ്പർശിക്കുന്നുള്ളൂ. ഇനിയൊരിക്കൽ രണ്ടാമത്തെ ആയിരം വർഷങ്ങളെക്കുറിച്ചുള്ളതു ക്രമേണ പൂർത്തിയാക്കാൻ സാധിക്കും. എന്നാശിക്കുന്നു.

കഴിഞ്ഞ 11 വർഷങ്ങൾ എത്രയും സന്തോഷമായിക്കഴിഞ്ഞ കോളജ് വിടുക എന്നതു സങ്കടകരമായ ഒരു കാര്യമാണ്. ചാപ്പലും പൂന്തോട്ടവും ഞങ്ങൾക്ക് എത്രയും പ്രിയംകരമാണ്. കോളേജ് ജീവിതവും ആനന്ദകരമായ കൂട്ടായ്മയും, ഉല്ലാസമതികളായ കുഞ്ഞുങ്ങളേയും പഠിപ്പിനും പ്രാർത്ഥനയ്ക്കുമുള്ള പ്രശാന്തമായ അന്തരീക്ഷത്തെയും ഞങ്ങൾ എങ്ങനെ വിസ്മരിക്കും. എന്നാൽ നമ്മുടെ സൗഹൃദം എന്നും നിലനിൽക്കതന്നെ ചെയ്യും. നിങ്ങളിൽ ദക്ഷിണേന്ത്യയിലുള്ളവർക്കും വന്നുതാമസിച്ച് ആത്മശരീരങ്ങൾക്ക് പുതുക്കം പ്രാപിക്കാവുന്ന ഒരു ഭവനമായിരിക്കും ആശ്രമം. നമ്മുടെ ആശ്രമം ശരീരത്തിലും മനസ്സിലും ആത്മാവിലും രോഗികളായവർക്കുള്ള ഒരു രോഗശാന്തി നിലയമായിരിക്കും എന്നു ഞാനാശിക്കുന്നു. ഉന്നതനായ മഹാവൈദ്യനുമായി ഉററ സംസർഗ്ഗം പാലിക്കുവാൻ അതു സഹായിക്കും. എഴുത്തുകൾ വഴിയായി നിങ്ങൾ ഞങ്ങളുമായി ബന്ധം പുലർത്തുമെന്ന് ആശിക്കുന്നു. നിങ്ങളുടെ പ്രധാന കടമ നിങ്ങൾക്കു കോളജിനോടാണെന്നുള്ളതു ഞാൻ നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ. നിങ്ങൾ എന്നോടു ചെയ്തതുപോലെ പുതിയ പ്രിൻസിപ്പൽ വരുമ്പോൾ അദ്ദേഹത്തോടും വിശ്വസ്തരായിരിക്കുക. അദ്ദേഹം വഴിയായും മററു കോളജ് പ്രവർത്തകർ വഴിയായും അങ്ങിനെ നിങ്ങളുടെ ഈ ആത്മീയ ഭവനവുമായി നിങ്ങൾ ബന്ധം പുലർത്തുക.,,

ബിഷപ്പും പത്നിയും ഫർലോ കഴിഞ്ഞു 1935 നവമ്പർ 22—ാംനു- ആലുവാ കോളജിൽ എത്തിച്ചേർന്നു. ബിഷപ്പ്സ് കോളജിലെ പഠിത്തം പൂർത്തിയാക്കിയ ശ്രീ കെ. സി. വറുഗീസ് മാത്രമേ പുറത്തേക്കു പോകുവാൻ തയ്യാറായിട്ടു ഗ്രൂപ്പിൽ നിന്ന് അപ്പോൾ ഉണ്ടായിരുന്നുള്ളു. കോയമ്പത്തൂരിൽ ഏതെങ്കിലും ഗ്രാമപ്രദേശമായിരിക്കും ആശ്രമം സ്ഥാപിക്കുവാൻ പററിയതെന്നു ശ്രീ കെ. എം. അബ്രഹാം അഭിപ്രായപ്പെട്ടു. നവംബർ 30—ാംനു- രാവിലെ ബിഷപ്പ് വാൽഷും മിസ്സിസ്സ് വാൽഷും കെ. സി. വറുഗീസും കൂടി കോയമ്പത്തൂർക്കു പുറപ്പെട്ടു. വൈകിട്ടവിടെ എത്തിയ ബിഷപ്പ് ദമ്പതികൾ ആൾസെയിൻറ്സ് പള്ളിയിലും കെ. സി. വറുഗീസ് സെൻറു മേരീസ് പള്ളിഅങ്കണത്തിലും താമസിച്ചു.

അടുത്ത രണ്ടാഴ്ച കോയമ്പത്തൂർ താലൂക്കിന്റെ വിവിധ ഗ്രാമപ്രദേശങ്ങൾ സന്ദർശിച്ച് ആശ്രമസ്ഥാപനത്തിനു പററിയ സ്ഥലം കണ്ടുപിടിക്കാനുള്ള പരിശ്രമത്തിൽ ചിലവഴിച്ചു. ഈ അവസരത്തിൽ തിരുവിതാംകൂറിൽനിന്നു മാർ ദേവദോസ്യോസ് തിരുമേനി വന്ന് ഞങ്ങൾക്കു വിലയേറിയ സഹായങ്ങൾ നൽകുകയുണ്ടായി. കോയമ്പത്തൂരുള്ള പല മിഷ്യൻ സ്ഥാപനങ്ങളുമായും ഇന്ത്യൻ നാഷനൽ ക്രിസ്ത്യൻ കൗൺസിലുമായും കൂടിയാലോചനകൾ നടത്തിയശേഷം കോയമ്പത്തൂർ പട്ടണത്തിൽനിന്ന് ഏകദേശം 9 മൈൽ അകലെ തടാകം താഴ്‌വര എന്നു തീരുമാനിച്ചു തിരഞ്ഞെടുത്തു. ഭൂമിയുടെ ആധാരം പരിശോധിക്കുക ആദിയായ ശ്രമകരമായ കാര്യങ്ങൾക്ക് ഏതാനും ദിവസം പിടിച്ചു. അവസാനമായി കോയമ്പത്തൂരിലെ ഒരു അഡ്വക്കേററായ ശ്രീ ഈപ്പന്റെയും റവ. തോമ്മസ് മാമ്പരട്ടിന്റെയും സഹായത്തോടുകൂടി പ്രധാനറോഡിനടുത്ത് 13 ഗ്രാമങ്ങളുടെ മദ്ധ്യേയായി 5 ഏക്കർ ഭൂമി കെ. സി. വറുഗീസ് വാങ്ങി. ബിഷപ്പ്സ് കോളജ് അതിന്റെ പിരിഞ്ഞു പോകുന്ന പ്രിൻസിപ്പലിന് കൊടുത്ത ഉദാരമായ യാത്രയയപ്പു സംഭാവനയായിരുന്ന ഭൂമിയുടെ വിലയ്ക്കു ഉപയോഗിച്ചതു്.

# വേദവായനക്കുറിപ്പുകൾ

## ചൊവ്വാ

യെശയ്യാവ് 49: 1–6.

യിസ്രായേലിനെ ഉദ്ധരിക്കുവാൻ ദൈവത്തിന്റെ ഒരു ദാസൻ എഴുന്നേൽക്കുമെന്നുള്ള വിശ്വാസം കാലക്രമത്തിൽ അവരുടെ ഇടയിൽ ദൃഢമൂലമായിത്തീർന്നു. ഈ വിശ്വാസം അവരെ അല്പം അഹംഭാവികളാക്കിത്തീർത്തു. തങ്ങൾ ദൈവത്തിന്റെ പ്രത്യേക പരിഗണനയ്ക്കും പദവികൾക്കും അർഹരാണെന്ന് അവർ വിചാരിച്ചു. എന്നാൽ ലോകത്തിനു മുഴുവനും ദൈവത്തിന്റെ സ്നേഹവും പ്രകാശവും വെളിപ്പെടുത്തുവാനാണ് അവർ തെരഞ്ഞെടുക്കപ്പെട്ടതെന്നുള്ള പരമാർത്ഥം അവർ ഗ്രഹിച്ചില്ല. ഒരു മിഷനറി ജനതയായിട്ടാണ് ദൈവം അവരെ വിളിച്ചതു്. ഇപ്രകാരം തന്നെ ക്രിസ്തുസഭയും ലോകത്തെ മുഴുവനും സുവിശേഷം അറിയിക്കുവാൻ നിയോഗിക്കപ്പെട്ടിരിക്കുന്നു. സഭയെന്നപോലെ ഓരോ സഭാംഗവും സ്വരക്ഷയ്ക്കും സുരക്ഷിതത്വത്തിനുമുള്ള മാർഗ്ഗങ്ങളിൽ വ്യാപൃതരാകാതെ ദൈവവിളി അനുസരിച്ച ക്രിസ്തുവിന്റെ സുവിശേഷത്തിനു സാക്ഷ്യം വഹിക്കുവാൻ ചുമതലപ്പെട്ടവരാകുന്നു.

## ബുധൻ

യെശയ്യാവു 11: 1–9.

മശിഹായെക്കുറിച്ചുള്ള ധാരണ കൂടുതൽ വ്യക്തമായിത്തീരുന്നതായി കാണാം. അവൻ യിസ്രായേൽ വംശജനായിരിക്കും. ദൈവത്തിന്റെ വേല ചെയ്വാനുള്ളതുകൊണ്ടു് പരിശുദ്ധാത്മപൂർണ്ണനും ദൈവേഷ്ടം നിറവേററുവാൻ പ്രതിഷ്ഠിക്കപ്പെട്ടവനുമായിരിക്കും. പിന്നെ പ്രകൃതിയും മൃഗലോകവും മനുഷ്യനുമെല്ലാം അന്യോന്യഐക്യത്തിലും സ്നേഹത്തിലും കഴിയുന്ന ഒരു ചിത്രം പ്രവാചകൻ വരച്ചു കാണിക്കുന്നു. സകല സൃഷ്ടിയും ദൈവസ്നേഹത്തിന്റെ പരിധിയിൽ പെട്ടമെന്നുള്ള വസ്തുതയാണ് ഇതു വ്യക്തമാക്കുന്നതു്. മനുഷ്യനുൾപ്പെടെ ദൈവത്തിന്റെ സൃഷ്ടിയെല്ലാം ദൈവത്തിന്റെ ദാനമായ സൗഭാഗ്യജീവിതത്തിൽ പങ്കാളികളാകേണ്ടതാണ്. ഈ ആദർശം സാക്ഷാൽക്കരിക്കപ്പെടുമോയെന്നു സംശയം തോന്നത്തക്കവണ്ണം അത്ര ഉന്നതമാണ്. അതിൽ നമുക്കുള്ള കർത്തവ്യം നാം മററുള്ളവരോടും ദൈവത്തിന്റെ സകല സൃഷ്ടിയോടും ശരിയായ ബന്ധം പാലിക്കണമെന്നുള്ളതാണ്. എല്ലാവരോടുമുള്ള നമ്മുടെ ബന്ധം ക്രിസ്തീയ സ്നേഹത്തിന് അനുയോജ്യമായിട്ടുള്ളതാണോ?

## വ്യാഴം

യെശയ്യാവ് 61: 1–7.

ഈ പ്രവചനം എഴുതപ്പെട്ട കാലത്തു് യിസ്രായേൽ ജനത പലതരത്തിലുള്ള കഷ്ടപ്പാടുകൾക്കു വിധേയരായിരുന്നു—ദാരിദ്ര്യം, അടിമത്തത്തിനു തുല്യമായ തൊഴിൽവ്യവസ്ഥകൾ, അനീതി, അനിശ്ചിതമായ ഭാവി എന്നിവ. വ്യക്തികളും രാഷ്ട്രവും ഒരു മശിഹായുടെ വരവിനായി വാഞ്ഛിച്ചു. കുറെ നൂററാണ്ടുകൾക്കുശേഷം യേശു തന്റെ പരസ്യശുശ്രൂഷ ആരംഭിച്ചപ്പോൾ ഈ വേദഭാഗമാണ് തന്റെ ആദ്യത്തെ പ്രസംഗമായി ഉദ്ധരിച്ചതു്. താൻ പ്രസംഗിക്ക മാത്രമല്ല പ്രയോഗത്തിലാക്കിക്കാണിക്കുകയും ചെയ്തു. മോശമായ സാമൂഹ്യവ്യവസ്ഥിതികൾ മനുഷ്യന്റെ ആത്മീയജീവിതത്തിനു ഹാനികരമായിത്തീരാമെന്ന് യേശു അറിഞ്ഞിരുന്നു. അവയെ നന്നാക്കുവാൻ യേശു വേണ്ടതെല്ലാം പ്രവർത്തിക്കുകയും ചെയ്തു. എന്നാൽ മനുഷ്യന് അവയേക്കാൾ വളരെ ആഴമേറിയ ആവശ്യം നിർവ്വഹിക്കേണ്ടതായിട്ടുണ്ട്. പാപമോചനവും പാപത്തിന്റെ അടിമത്തത്തിൽനിന്നുള്ള സ്വാതന്ത്ര്യവുമാണ് അതു്. മനുഷ്യന്റെ ശാരീരികാവശ്യങ്ങളെ ആത്മാവിന്റെ ആവശ്യങ്ങളിൽനിന്നു വേർതിരിച്ചുകൂടാ. രണ്ടും ഒരുമിച്ചുപോകണം. കർത്താവു രണ്ടിനും അർഹിക്കുന്ന പ്രാധാന്യം നൽകി. ക്രിസ്തീയ സുവിശേഷം മനുഷ്യന്റെ ആളത്വത്തെയും ജീവിതത്തിന്റെ എല്ലാ വശങ്ങളെയും ആശ്ലേഷിക്കണം. സമൃദ്ധിയായ ഒരു ജീവനാണ് ദൈവം നമുക്കു വാഗ്ദാനം ചെയ്തിട്ടുള്ളതു്.

## വെള്ളി

ലൂക്കോസ് 1: 26–33.

ഒരു രക്ഷകനെക്കുറിച്ചുള്ള വാഗ്ദാനങ്ങളിൽ ഒടുവിലത്തേതാണിതു്. ആ രക്ഷകന്റെ മാതാവാകുവാനുള്ള സ്ത്രീക്ക് അതു നൽകപ്പെട്ടു. ദൈവത്തിന്റെ ന്യായപ്രമാണമനുസരിച്ച് രഹസ്യജീവിതവും സാമൂഹ്യജീവിതവും നയിച്ചിരുന്ന യഹൂദസഭയിലെ ഭക്തജനങ്ങളുടെ കൂട്ടത്തിൽപ്പെട്ട ഒരാളായിരുന്നു മറിയാം. മിക്കവാറും അപ്രധാനന്മാരും അറിയപ്പെടാത്തവരുമായിരുന്ന ഇങ്ങനെയുള്ളവരെയാണ് പൗലൂസ് ശ്ലീഹാ പിന്നീട് "സത്യ യിസ്രായേൽ" എന്നു നാമകരണം ചെയ്തതു്. ഇതുപോലുള്ള ഒരു കുടുംബത്തിൽ മശിഹാ ജാതനായി. മശിഹായ്ക്കു വളരുവാൻ ആവശ്യമായ ഒരു കുടുംബാന്തരീക്ഷം സാദ്ധ്യമാക്കിത്തീർത്തതു് മറിയാമായിരുന്നു. അതിലും ഉപരിയായി ദൈവമാതാവാകുവാനുള്ള സ്വഭാവശ്രേഷ്ഠതയും ജീവിതവിശുദ്ധിയും മറിയാമിനുണ്ടായിരുന്നു. ദൈവം മനുഷ്യാവതാരം ചെയ്യുവാൻ ഒരു മാതൃകാകുടുംബം ഒഴിച്ചുകൂടാത്തതായിരുന്നു. ക്രൈസ്തവസഭയിൽ ഏററവും വലിയ സ്ഥാപനം കുടുംബമാണ്. അതിന്റെ സ്വഭാവത്തെ ആശ്രയിച്ചിരിക്കും സഭയുടെ നിലനില്പും പുരോഗതിയും.

## ശനി

ലൂക്കോസ് 2: 1–7.

ഒരു രക്ഷകന്റെ വരവിന് കൈസറിന്റെ ആജ്ഞയും പ്രാദേശിക ഗവർമെൻറും പേർവഴിചാർത്തലും ഒക്കെയായിട്ട് എന്തു ബന്ധമാണുള്ളതെന്നു നാം ചോദിച്ചേക്കാം. വളരെ ബന്ധമുണ്ട്. ക്രിസ്മസ്സിന്റെ സുവിശേഷം ലോകജീവിതത്തിന്റെ മദ്ധ്യത്തിലേയ്ക്കു ക്രിസ്തു വന്നു എന്നുള്ളതാണ്. ആ മഹൽസംഭവത്തിന് ഗവർമെൻറു, രാഷ്ട്രീയം, സാമ്പത്തികം, സാമൂഹ്യം എന്നീ പ്രശ്നങ്ങളോടൊപ്പം ബന്ധമുണ്ട്. അവയെ എല്ലാം സ്പർശിച്ചു രൂപാന്തരപ്പെടുത്തുവാനാണ് ദൈവം മനുഷ്യാവതാരം ചെയ്തതു്. ക്രിസ്തുമതം ഏററവും വസ്തുമയമായ മതമാണെന്നു പറയപ്പെട്ടിട്ടുള്ളതു് വളരെ ശരി

---

(2–ാം പേജിൽനിന്നു് തുടർച്ച)

ആണു മിക്ക സന്ദർശനങ്ങളുടെയും വിജയത്തിനു നിദാനമായി ഇപ്പോൾ ഉള്ളതു്. അതുമാറി, ഔപചാരിക ക്രമീകരണവും ബജററുമെല്ലാം അതിനുവേണം. സന്ദർശനങ്ങൾ ഉണ്ടാകുമ്പോൾ പെട്ടെന്നു രൂപവൽക്കരിക്കുന്ന കമ്മിററികൾ ആണ് അതിൽ പ്രവർത്തിക്കുന്നതു്. ആ പതിവുമാറി ഒരു സ്ഥിര ആതിഥേയക്കമ്മിററിയുണ്ടാകയും, വിദേശബന്ധത്തിനുതന്നെ ഒരു സെക്രട്ടറിയും കമ്മിററിയും, ബജററും ഉണ്ടായിരിക്കയും ചെയ്യത്തക്കവിധം നമ്മുടെ വിദേശബന്ധങ്ങൾ വികസിച്ചുകഴിഞ്ഞു. അക്കാര്യത്തിൽ സമുദായത്തിന്റെ അടിയന്തരശ്രദ്ധ പ്ലാനിംഗ് കമ്മിററി ക്ഷണിച്ചിരിക്കുന്നതു സന്ദർഭോചിതമായിട്ടുണ്ട്. പഴയസെമ്മിനാരി ജൂബിലി അതിന്റെ പ്രാധാന്യം ഒന്നുകൂടി സമുദായത്തെ അനുസ്മരിപ്പിക്കയാണ്.

...ു. നമ്മുടെ ജഡത്തെയും ജഡീകതാല്പര്യങ്ങളെയും പാവനമാക്കി നമ്മെ സ്വർഗ്ഗീയപൗരന്മാരാക്കിത്തീർക്കുവാൻ ആത്മാവായ ദൈവം നമുക്കുവേണ്ടി ജഡം ധരിച്ചു. നമ്മുടെ നികൃഷ്ടാവസ്ഥയിൽനിന്നു കരേറുവാൻ അവൻ നമ്മുടെ നിലയിലേയ്ക്കു താണിറങ്ങിവന്നു. പാപമില്ലാത്തവൻ പാപസ്പർശമേൽക്കാതെ പാപികളോടു സഹവസിച്ചു. അവന്റെ കഷ്ടാനുഭവത്താൽ അവൻ നമ്മെ രക്ഷിച്ചു. ഈ രക്ഷയുടെ നാന്ദിയാണ് ക്രിസ്മസ്സ്. ലോകരക്ഷകനായ ക്രിസ്തുവിനെ നമ്മുടെ ഹൃദയങ്ങളിലേയ്ക്ക് ഇന്നു വീണ്ടും നമുക്കു സ്വീകരിക്കാം.

### ഞായർ

ലൂക്കോസ് 2: 8–14.

ബേത്ലഹേമിലെ ഒരു കാലിത്തൊഴുത്തിൽ ജനിച്ച ശിശു ലോകരക്ഷകനാണെന്ന് ആരും അറിഞ്ഞിരിക്കയില്ലം. യഹൂദന്മാർ മശിഹായുടെ വരവുകാത്തിരുന്നവരാണെങ്കിലും മശിഹാ ജനിച്ച രാത്രിയിൽ അസാധാരണമായി എന്തെങ്കിലും സംഭവിച്ചതായി ആരും അറിഞ്ഞില്ല. എന്നാൽ അദൃശ്യലോകമായ സ്വർഗ്ഗത്തിലുള്ളവർ അറിഞ്ഞു. അവരുടെ അടങ്ങാത്ത സന്തോഷം സ്വർഗ്ഗസീമകളെ അതിലംഘിച്ചു ഭൂമിയിലേയ്ക്കും വ്യാപിച്ചു. അവർക്കറിയിക്കുവാനുണ്ടായിരുന്ന സദ്വാർത്ത ആദ്യമായി കേൾക്കുവാനുള്ള ഭാഗ്യം ലഭിച്ചതു് അതിനു തീരെ അയോഗ്യരെന്നു വിചാരിക്കപ്പെട്ടിരുന്ന ഒരുകൂട്ടം ആളുകൾക്കാണ്—ആട്ടിടയന്മാർക്ക്—സാധാരണക്കാരായ തൊഴിൽക്കാർക്ക് സുവിശേഷം മനുഷ്യരുടെ സാധാരണ ചിന്താഗതിയെയും ധാരണകളെയും തകിടംമറിച്ചതിന്റെ ഒരു നാന്ദിയായിട്ട് ഇതിനെ വിചാരിക്കാം. ലോകസംഭവങ്ങളെ ദൈവത്തിന്റെ വെളിച്ചത്തിൽ കാണുവാനുള്ള കഴിവു ദൈവം നമുക്കു നൽകട്ടെ.

### തിങ്കൾ

മത്തായി 2: 1–12.

കിഴക്കൻരാജ്യത്തുനിന്നു വന്ന വിദ്വാന്മാർ ജോത്സ്യന്മാരായിരുന്നു എന്നു വിചാരിക്കാം. ഏതായാലും പലസ്റ്റീൻ നാട്ടിലുണ്ടായിരുന്ന യഹൂദന്മാരിൽനിന്നു വളരെ വ്യത്യസ്തരായ ആളുകളായിരുന്നു അവർ. ശാസ്ത്രജ്ഞന്മാർ, തത്വജ്ഞാനികൾ മുതലായ ബുദ്ധിജീവികളെയാണ് അവർ പ്രതിനിധീകരിക്കുന്നതു്. മനുഷ്യനെയും ലോകത്തെയും സംബന്ധിച്ചുള്ള താത്വികപ്രശ്നങ്ങൾക്ക് ഉത്തരം കണ്ടുപിടിക്കുവാനുള്ള അന്വേഷണത്തിൽ അവർ ബേത്ലഹേമിലേയ്ക്കു നയിക്കപ്പെട്ടു. അവരുടെ അന്വേഷണത്തിന്റെ ലക്ഷ്യം ഒരാളാണെന്ന് അവർക്കു വെളിപ്പെട്ടു. യേശുവിനെ കണ്ടെത്തിയപ്പോൾ അവർക്കു ജന്മസാഫല്യമുണ്ടായി. ഇതുവരെ അവരുടെ അന്വേഷണം കേവലം ബുദ്ധിപരമായിരുന്നു. എന്നാൽ യേശുവിനെ കണ്ടപ്പോൾ അവർ കവിണുവീണു നമസ്കരിച്ചു. മനുഷ്യനു സാദ്ധ്യമായ ഏററവും മഹത്തായ വ്യാപാരമാണ് ആരാധന. ഒരു നക്ഷത്രത്താൽ വിദ്വാന്മാരെ തന്നിലേക്കാകർഷിച്ച കർത്താവു് ഇപ്പോൾ സ്വയം നമുക്കു വെളിപ്പെടുത്തുന്നു. അവനെ അറിഞ്ഞു് ആരാധിക്കുവാനും നമ്മുടെ സകല സന്തോഷങ്ങൾക്കും സൗഭാഗ്യത്തിനും നിദാനമായി അവനെ സ്വീകരിച്ച് അവനോടുകൂടി അനുദിനം ജീവിക്കുവാനും നമുക്കു കൃപ ലഭിക്കട്ടെ.

### ചൊവ്വ (ഡിസംബർ 28)

ലൂക്കോസ് 2: 22–35.

ക്രിസ്മസ്സിനു മുമ്പുള്ള വായനകളിൽ കണ്ടതുപോലെ പല യഹൂദമതനേതാക്കന്മാരും മശിഹായുടെ വരവിനെക്കുറിച്ചു പ്രവചിച്ചിരുന്നു. അവരിൽ ആരുംതന്നെ ആ പ്രവചനം നിറവേറിക്കണ്ടില്ല. എന്നാൽ ശിമ്യോനു് അതിനുള്ള ഭാഗ്യമുണ്ടായി. ശതാബ്ദങ്ങളായി യഹൂദജാതിക്കുണ്ടായിരുന്ന പ്രതീക്ഷയും പ്രത്യാശയും നിറവേറിക്കാണുക എന്നുള്ളതു ശിമ്യോനു് അത്ഭുതകരമായ ഒരനുഭവംതന്നെ ആയിരുന്നു. യഹൂദന്മാരിൽ അധികമാളുകളും ഒന്നുകിൽ റോമാഗവർമെൻറിനോടു അനുഭാവമുള്ളവരോ അല്ലെങ്കിൽ അതിനെ എതിർക്കുന്നവരോ ആയിരുന്നു. വിശ്വാസികളായ ചുരുക്കം ചിലർ ഈ രണ്ടു ചേരികളിലും ചേരാതെ ദൈവം തന്റെ വാഗ്ദാനം നിറവേററുമെന്നുള്ള വിശ്വാസത്തിൽ ക്ഷമയോടെ കാത്തിരുന്നു. അവരിൽ പെട്ടവരായിരുന്നു ശിമ്യോനും കന്യകമറിയാമും. ശിമ്യോൻ പാടിയ പാട്ട് ഒരു സ്തോത്രഗീതമാണ്. അതു് ഒരു ആരാധനാകീർത്തനമായി നമുക്കും പാടാം.

### ബുധൻ

യോഹന്നാൻ 1: 1–14.

ഈ മാസത്തേയ്ക്കുള്ള അവസാനത്തെ മൂന്നു വായനകൾ ക്രിസ്തുവിന്റെ വരവിനെക്കുറിച്ചു ക്രിസ്ത്യാനികൾ എഴുതിയിട്ടുള്ള ഭാഗങ്ങളാണ്. കർത്താവിനെ ഏററവും അടുത്തറിഞ്ഞ ശിഷ്യനായിരുന്നു യോഹന്നാൻ. ആദ്യം യോഹന്നാനും മററു ശിഷ്യന്മാരെപ്പോലെ യേശുവിനെ ഒരു മതോപദേഷ്ടാവായി മാത്രം കരുതി. കുറേകഴിഞ്ഞു് അവനിൽ വെളിപ്പെട്ട അമാനുഷിക ശക്തികളും അവന്റെ ദിവ്യസ്വഭാവവും അവൻ ദൈവപുത്രനാണെന്നുള്ള ബോദ്ധ്യം അവരിൽ ഉളവാക്കി. അവനെ 'ദൈവത്തിന്റെ പുത്രൻ,' എന്നു വിളിക്കുവാൻ അവർ മടിച്ചില്ല. ഈ ബോദ്ധ്യത്തെക്കുറിച്ചു കൂടുതൽ ചിന്തിച്ചപ്പോൾ, യേശു ദൈവപുത്രനാണെങ്കിൽ അവൻ അനാദ്യന്തമായി ദൈവത്തിലും ദൈവത്തോടുകൂടെയും സ്ഥിതിചെയ്തിരുന്നു എന്നും യേശുവിന്റെ ജനനം ദൈവം മനുഷ്യനായിത്തീർന്ന സംഭവത്തെയാണ് കുറിക്കുന്നതെന്നും യോഹന്നാനു ബോദ്ധ്യമായി. യേശുവിനെ ദൈവത്തിന്റെ വചനമായി യോഹന്നാൻ കരുതി. യേശുവിൽ ദൈവം തന്റെ പ്രകൃതിയെക്കുറിച്ചും സ്നേഹത്തേക്കുറിച്ചും മനുഷ്യരോടു സംസാരിക്കയാണ് ചെയ്തതു്.

### വ്യാഴം

ഫിലിപ്പിയർ 2:5–11.

കർത്താവിന്റെ ജനനത്തേക്കുറിച്ചു യോഹന്നാൻ ശ്ലീഹാ തന്റെ സുവിശേഷത്തിന്റെ ഒന്നാം അദ്ധ്യായത്തിൽ എഴുതിയിട്ടുള്ള വിവരണമാണ് ഇന്നലെ നാം വായിച്ചതു്. ഇന്ന് പൗലൂസ്ശ്ലീഹാ അതേ സംഭവം വേറൊരു വിധത്തിൽ വിവരിച്ചിരിക്കുന്നതു നോക്കുക. കർത്താവിന്റെ വിനയമാണ് പൗലൂസ് ശ്ലീഹായെ കൂടുതൽ ആകർഷിച്ചതു്. അവൻ എപ്പോഴും പിതാവിനോടുകൂടി സ്വർഗ്ഗീയ ജീവിതം നയിച്ചിരുന്നെങ്കിലും നമുക്കുവേണ്ടി മനുഷ്യാവതാരം ചെയ്തു് ഈ ലോകത്തിൽ ജീവിക്കുവാൻ താണിറങ്ങിവന്നു. കർത്താവു നമുക്കുവേണ്ടി കേവലം ഒരു ദാസൻ, അല്ലെങ്കിൽ അടിമ ആയിത്തീർന്നു. മററുള്ളവരെ സേവിക്കുവാനാണ് അവൻ ലോകത്തിലേക്കു വന്നതു്. വിനയത്തിന്റെ ഏററവും മഹനീയ മാതൃക യേശുവിൽ കാണാം. ക്രിസ്ത്യാനികൾ അന്യോന്യമുള്ള ബന്ധത്തിൽ ഈ മാതൃകയാണ് അനുകരിക്കേണ്ടതു്. ഏററവും കൂടുതൽ സേവനമനുഷ്ഠിക്കുന്ന ആൾ ഏററവും മഹാൻ എന്ന പദവിക്ക് അർഹനായിത്തിരുന്നു.

### വെള്ളി

എബ്രായർ 1:1–14.

എബ്രായ ലേഖകൻ ക്രിസ്തുവിന്റെ വരവിനെ വേറൊരു വിധത്തിൽ ചിത്രീകരിച്ചിരിക്കുന്നു. ദൈവം എപ്പോഴും തന്റെ ഹിതം മനുഷ്യർക്കു വെളിപ്പെടുത്തുവാൻ ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്തുകൊണ്ടിരുന്നിട്ടുള്ളതു്. പഴയനിയമകാലത്തു് അവൻ പ്രവാചകന്മാർ മുഖാന്തരം മനുഷ്യരോടു സംസാരിച്ചു. തങ്ങൾക്ക് ദൈവത്തിൽനിന്നു പ്രത്യേക അരുളപ്പാടുണ്ടായെന്നും അതു മനുഷ്യരെ അറിയിക്കേണ്ടതു തങ്ങളുടെ കടമയാണെന്നും വിശ്വസിച്ചിരുന്നവരാണ് പ്രവാചകന്മാർ. എന്നാൽ എത്ര വലിയ പ്രവാചകനും തന്റെ മാനുഷികപരിമിതികൾ നിമിത്തം വളരെ അപൂർണ്ണമായി മാത്രമേ ദൈവഹിതം അറിയുവാൻ കഴിയൂ. പൂർണ്ണമനുഷ്യനും ദൈവരൂപമായ ക്രിസ്തു പരിപൂർണ്ണമായി ദൈവഹിതം അറിഞ്ഞു.

യേശുക്രിസ്തുവിൽ ദൈവം തന്നെത്തന്നെ മുഴുവനായി മനുഷ്യന് വെളിപ്പെടുത്തി. ഈ വെളിപാടിന്റെ ആരംഭമാണ് ക്രിസ്മസ്സ്.

## ശനി (ജനുവരി 1)

യോഹന്നാൻ 1: 1–3.

അടുത്ത മൂന്നുമാസത്തെ വായന യോഹന്നാന്റെ സുവിശേഷത്തെ അടിസ്ഥാനപ്പെടുത്തി ആയിരിക്കും. യോഹന്നാന്റെ സുവിശേഷം മററു മൂന്നു സുവിശേഷങ്ങളിൽനിന്നും വ്യത്യസ്തമാണ്. അവ മൂന്നും എഴുതിക്കഴിഞ്ഞു കുറേ വർഷങ്ങൾക്കുശേഷമാണ് ഈ സുവിശേഷം എഴുതപ്പെട്ടതു്. യേശുവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങളെ ചുരുക്കമായി വിവരിക്കയാണ് ആദ്യത്തെ മൂന്നു സുവിശേഷകന്മാർ ചെയ്തതു്. എന്നാൽ യോഹന്നാൻ അനേകവർഷത്തെ അനുഭവത്തിന്റെയും ധ്യാനത്തിന്റെയും വെളിച്ചത്തിൽ യേശുവിന്റെ ജീവിതത്തിന്റെയും ഉപദേശത്തിന്റെയും അർത്ഥം വ്യക്തമാക്കി. യോഹന്നാന്റെ സന്ദേശം പുതുവർഷം ആരംഭിക്കുന്ന സന്ദർഭത്തിൽ നമുക്കു പ്രത്യേകം പ്രചോദനം നൽകുന്ന ഒന്നാണ്. സകലത്തിന്റെയും ആരംഭം ദൈവമാണ്. അവന്റെ വചനമായ ക്രിസ്തു മുഖാന്തിരമാണ് സകലവും സൃഷ്ടിക്കപ്പെട്ടതു്. ആ വചനം അന്നെന്നപോലെ ഇന്നും നമ്മോടു സംസാരിച്ചുകൊണ്ടിരിക്കുന്നു. അവന്റെ ശബ്ദം കേട്ട് അനുസരിക്കുകയും അവന്റെ ജീവിതത്തോടു നമ്മുടെ ജീവിതത്തെ അനുരൂപമാക്കുകയും ചെയ്വാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു.

## ഞായർ

യോഹന്നാൻ 1; 10–18.

നിത്യനും ആത്മാവുമായ ദൈവം എങ്ങനെയുള്ളവനാണെന്നു വെളിപ്പെടുത്തുവാനാണ് ദൈവം മനുഷ്യനായി ലോകത്തിലേക്കു വന്നതു്. നമുക്കു മനസ്സിലാക്കാവുന്ന വിധത്തിൽ അവൻ തന്റെ മഹത്വം നമ്മെ കാണിച്ചു. ലോകം ആരാധിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്ന തരത്തിലുള്ള മഹത്വമല്ല ഇതു്. കൃപയും സത്യവും യേശുവിൽ പൂർണ്ണമായി വിളങ്ങി—ദൈവത്തിന്റെ പൂർണ്ണമായ സത്യവും ആകർഷണീയമായ സ്നേഹവും. ക്രിസ്തീയ ജീവിതം ആദ്യവസാനം ദൈവത്തിന്റെ കൃപയിൽ ആശ്രയിച്ചിരിക്കുന്നു. ക്രിസ്തുവിന്റെ കൃപാസമൃദ്ധിയിൽനിന്നു ആവശ്യാനുസരണം ദൈവം നമുക്കു ചൊരിഞ്ഞുതരുന്നു. സ്നേഹിതനും രക്ഷിതാവുമായി യേശു സദാ നമ്മിലും നമ്മോടുകൂടെയും വസിക്കുന്നു. അവന്റെ സഖിത്വത്തിലും സംസർഗ്ഗത്തിലും പാപികളായ നാം ദൈവസന്നിധിയിൽ പ്രവേശിക്കുകയും ദൈവത്തിന്റെ ജീവിതത്തിൽ ഭാഗഭാക്കാകുകയും ചെയ്യുന്നു.

## തിങ്കൾ

യോഹന്നാൻ 1. 29–34.

യേശു ആരാണെന്ന് ആദ്യം യോഹന്നാൻ സ്നാപകൻ അറിഞ്ഞില്ല. എന്നാൽ അറിഞ്ഞുകഴിഞ്ഞപ്പോൾ മുതൽ അവന്റെ ജീവിതത്തിലും വീക്ഷണത്തിലും ഒരു വലിയ വ്യതിയാനം സംഭവിച്ചു. യേശുവിനു സാക്ഷ്യം വഹിക്കുന്നതിലും വലുതായ ഒരു കർത്തവ്യം യോഹന്നാനു നിർവ്വഹിക്കുവാനില്ലായിരുന്നു. കർത്താവായ യേശു നമ്മെയും നമുക്കുള്ള സകലത്തേയും തനിക്കു സമർപ്പിക്കുവാനും തനിക്കു സാക്ഷ്യം വഹിക്കുവാനുള്ള ഉപാധികളാക്കിത്തീർക്കുവാനും നമ്മോടാവശ്യപ്പെടുന്നു. ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടാണ് അവൻ. നമ്മുടെ മൗലികമായ പാപം അവനെ അവിശ്വസിക്കുക എന്നുള്ളതാണ്. മറെറല്ലാപാപങ്ങളും അതിൽനിന്ന് ഉൽഭവിക്കുന്നു. നമ്മുടെ മു[illegible]ത്തെ ബലികഴിച്ച് അവന്റെ ഇഷ്ടം നമ്മുടേതാക്കിത്തീർ[illegible]ക്കുവാൻ നാം സന്നദ്ധരാകണം. അപ്പോൾ അവൻ നമ്മെ സകല പാപത്തിൽനിന്നും കഴുകി വെടിപ്പാക്കി നമ്മെ അവന്റെ സാക്ഷികളാക്കിത്തീർക്കും.

---

# സി. ഐ. നൈനാൻ

### പി. പി. വർക്കി

ഏതാനും ദിവസങ്ങൾക്കുമുമ്പ് കാലയവനികയ്ക്കുള്ളിൽ അന്തർദ്ധാനം ചെയ്ത മാവേലിക്കര ശ്രീ. സി. ഐ. നൈനാൻ ഒരുകാലത്തു മലങ്കര സഭയിൽ ആഞ്ഞടിച്ച ഒരു കൊടുങ്കാററായിരുന്നു. സഭയിൽ വടക്കും തെക്കും മിക്ക ഇടവകകളിലും കൊല്ലംതോറും വലിയ സുവിശേഷപ്രസംഗയോഗങ്ങൾ നടന്നുവന്നു. അതു ഓർത്തഡോക്സ് സഭയിൽ മാത്രമല്ല, സി. എസ്. ഐ. മാർത്തോമ്മ, കത്തോലിക്കാ സഭകളിലും ഒരു വാർഷിക പരിപാടി എന്നപോലെ നടന്നുവന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. സഭാവിഭാഗവ്യത്യാസമെന്യേ ഓരോ കൺവെൻഷനിലും ധാരാളം ജനങ്ങൾ സംബന്ധിക്കുമായിരുന്നു. കത്തോലിക്കാ കൺവെൻഷനുകൾ സുവിശേഷപ്രസംഗങ്ങളെക്കാൾസഭോപദേശങ്ങളെയും തൽസംബന്ധമായ വിമർശനങ്ങളെയും മററും ഉൾക്കൊള്ളിച്ചായിരിക്കും. അവയ്ക്കു മറുപടി ഉരുളക്കുപ്പേരിയെന്നപോലെ കെ. ററി. സക്കറിയാ അച്ചൻ നൽകി വന്നിരുന്നു. അച്ചന്റെ വിദഗ്ദ്ധമായ ഒററമൂലിപ്രയോഗങ്ങൾ പലപ്പോഴും റോമയിലേക്കുള്ള ഒഴുക്കിനെ തടഞ്ഞുനിറുത്തിയിട്ടുണ്ട്. പക്ഷേ, നൈനാൻസാറിന്റെ സരണി ഒന്നുവേറെയായിരുന്നു. ധാരാളം നല്ല പ്രസംഗകരെ കിട്ടുവാൻ അക്കാലത്തു പ്രയാസമായിരുന്നു. എം. വി. ജോർജച്ചനും, ടി. ജെ. ജോഷ്വാ അച്ചനും, കെ. ഒ. തോമ്മസച്ചനും ഒക്കെ അന്നു വിദ്യാർത്ഥികളാണ്. ഒരു വാഗ്മിയായി അറിയപ്പെട്ടിരുന്ന തുമ്പമൺ പുത്തൻവീട്ടിൽ യാക്കോബു കത്തനാർ റീത്തിൽ ചേർന്നു. കുറെക്കഴിഞ്ഞപ്പോൾ കഴുത്തുമുതൽ അടിവരെ ബട്ടൺ ഉള്ള ഗൗൺ ഇട്ടിരുന്ന അച്ചൻ ഫലിതമായി ഉടുപ്പുകാണിച്ചുകൊണ്ടു പറഞ്ഞു 'ഞാൻ കുടുക്കിൽ ചാടി.' യെന്ന്.

എല്ലാ കൺവെൻഷൻകാർക്കും എല്ലാ കൊല്ലവുംവേണ്ട ചുരുക്കം ചില പ്രസംഗകരിൽ ഒന്നാമത്തെയാൾ നൈനാൻ സാറായിരിക്കും. നാലായിരവും അയ്യായിരവും ജനങ്ങൾ നിശ്ശബ്ദരായി, ഏകാഗ്രചിത്തരായി ഇരിക്കുമ്പോൾ, വെളുത്ത ഷർട്ടും മേൽമുണ്ടും ധരിച്ച്, കൈയിൽ ഒരു വേദപുസ്തകവുമായി നൈനാൻസാർ ചിന്താധീനനായി പ്ളാററ്ഫോറത്തിലേക്കു സാവധാനം കയറിവരും. പ്രാർത്ഥനയ്ക്കും ഗാനാലാപത്തിനുംശേഷം വേദപുസ്തകം തുറന്ന് അന്നത്തെ പ്രസംഗഭാഗംവേദപുസ്തകത്തിൽനിന്നു വായിക്കും. മെല്ലെ പ്രസംഗം ആരംഭിക്കും. പതുക്കെ തുടങ്ങുന്ന ആ പ്രഭാഷണം ഒരു കൊടുങ്കാററായിമാറും. കേൾവിക്കാരായ ആയിരങ്ങളുടെയും പതിനായിരങ്ങളുടെയും ഹൃദയതന്തുക്കളെ തട്ടിഉണർത്തും. ചിലർ ഇരുന്നു നിശ്ശബ്ദമായി കരയും. ചിലർ പുതിയ തീരുമാനങ്ങൾ എടുക്കും. ഹോ, ആ പ്രസംഗം അതിന്റെ ഉച്ചിയിലേക്ക് എത്തുമ്പോൾ ആ പ്രസംഗകന്റെ മുഖത്തുനിന്നു തീജ്വാലകൾ പറക്കും. പന്തൽ ഇളകും. ദൈവസാന്നിദ്ധ്യംകൊണ്ട് ആ പന്തലും പരിസരങ്ങളും കിടിലംകൊള്ളും. ഒന്നോ രണ്ടോ മണിക്കൂറുകൾക്കുശേഷം ആയിരക്കണക്കിനു കേൾവിക്കാരുടെ ഹൃദയങ്ങളിൽ സുവിശേഷദീപം ജ്വലിപ്പിച്ചശേഷം മാവേലിക്കരയിൽ നിന്നെത്തിയ ആ വാഗ്മി ഉപവിഷ്ടനാകും

ആ പ്രിയപ്പെട്ട നൈനാൻ സാറും തന്റെ ഗുരുസവിധത്തിലേക്കു പോയിക്കഴിഞ്ഞു. ഇനി ആ തെളിഞ്ഞ ശബ്ദം കേൾക്കയില്ല. ആ പാവനസ്മരണക്കു മുമ്പിൽ ഈ വിനീതന്റെ ആദരാഞ്ജലി.

ചർച്ചുവീക്കിലി

**പ്രതിവാര പ്രഭാഷണം**

# ഏഴ് എഴുപതുവട്ടം

**എം. തൊമ്മൻ**

,,അപ്പോൾ പത്രോസ് അവൻെറ അടുക്കൽ വന്നു: കർത്താവേ, സഹോദരൻ എത്രവട്ടം എന്നോടു പിഴെച്ചാൽ ഞാൻ ക്ഷമിക്കണം? ഏഴുവട്ടം മതിയോ എന്നു ചോദിച്ചു. യേശു അവനോട്: ഏഴുവട്ടമല്ല, ഏഴെഴുപതുവട്ടം എന്നു ഞാൻ നിന്നോടു പറയുന്നു എന്നു പറഞ്ഞു.,, (മത്തായി 18: 21, 22)

ആഴമായും ആത്മാർത്ഥമായും ക്ഷമിക്കുക എന്നുള്ളത് എത്ര പ്രയാസമേറിയ ഒരു കാര്യമാണ്! ‹ക്ഷമിക്കാം, എന്നാൽ മറക്കാൻ സാദ്ധ്യമല്ല, എന്നു ചിലർ പറയാറുണ്ട്. ശരി തന്നെ. നാം മറക്കാൻ ആഗ്രഹിച്ചാലും മറക്കാൻ കഴിയാത്ത കാര്യങ്ങളുണ്ട്. അവയെ മറന്നില്ലെങ്കിലും തരക്കേടില്ല. കയ്പും വിദ്വേഷവും നമ്മുടെ സ്മരണയിൽ നിന്നു തുടച്ചു മാററണം എന്നുള്ളതാണു പ്രധാന കാര്യം. അല്ലാത്തപക്ഷം നാം യഥാർത്ഥത്തിൽ ക്ഷമിച്ചില്ല എന്നുവേണം വിചാരിക്കുവാൻ. ആരെങ്കിലും നമ്മെ ദ്രോഹിക്കുകയോ, നമ്മുടെ സ്വത്ത് അപഹരിക്കുകയോ, നമ്മെക്കുറിച്ച് അപവാദം പറഞ്ഞു പരത്തുകയോ, നമ്മുടെ അഭിപ്രായങ്ങളെ എതിർക്കുകയൊ ചെയ്താൽ ഉടനെതന്നെ നാം പ്രതിരോധത്തിനു് ഒരുമ്പെടുകയായി. അവരെ നമ്മുടെ ശത്രുക്കളായിട്ടും അപകടകാരികളായിട്ടും നാം കാണുന്നു. അവരെക്കുറിച്ചുള്ള ഭയവും അവിശ്വാസവും നമ്മെ ബാധിക്കുന്നു. സ്വരക്ഷയ്ക്കുള്ള ഉദ്യമം സ്വാഭാവികമാണ്. എന്നാൽ അവരോടുള്ള പെരുമാററത്തിൽ ഒരു പ്രതിരോധമനോഭാവം നിലനിർത്തുന്നതു ശരിയല്ല. ഈ പ്രതിരോധമനോഭാവത്തെ മറികടന്നുള്ള ഒരു നടപടിയാണ് അവരോടു ക്ഷമിക്കുക എന്നതു്. എന്നിൽ ഏററവും ഉൽകൃഷ്ടമായതിനെ നശിപ്പിക്കുവാൻ എൻെറ ശത്രുവിനു കഴിയുകയില്ല എന്ന വിശ്വാസം എൻെറ ഭയത്തെ അകററുന്നു. മഹാമനസ്ക്കതയും ക്ഷമാശീലവും സ്വായത്തമാക്കുവാൻ കഴിയുന്നവർ എല്ലാവിധത്തിലും എല്ലാ ശത്രുക്കളിൽ നിന്നും ഭദ്രമായിരിക്കും. എപ്പോഴും പ്രതിരോധമനോഭാവത്തോടെ ജീവിക്കുന്നതു ബലഹീനതയുടെ ഒരു ലക്ഷണമാണ്. വിശുദ്ധന്മാർക്കു് എളുപ്പത്തിൽ ക്ഷമിക്കുവാൻ കഴിയുന്നതു് അവർ യേശുക്രിസ്തുവിൽ ആന്തരീയമായ ശക്തിയും സ്വാതന്ത്ര്യവും നിർഭയത്വവും ആർജ്ജിച്ചിട്ടുള്ളതുകൊണ്ടാണ്.

ക്ഷമിക്കുന്ന സ്വഭാവത്തിൻെറ മകുടോദാഹരണം നമ്മുടെ കർത്താവുതന്നെയാണ്. യൂദാ അവനെ ഒററിക്കൊടുത്തപ്പോൾ കർത്താവു് ഒട്ടും ക്ഷോഭിക്കാതെ വളരെ സൗമ്യമായിട്ട് അവനോടു പെരുമാറി. ശിഷ്യന്മാരെ നിദ്രാധീനരായി കണ്ടപ്പോൾ അവരുടെ ബലഹീനതയെ ഏററവും സ്നേഹപൂർവ്വം ചൂണ്ടിക്കാണിക്കമാത്രമാണ് അവൻ ചെയ്തതു്. ഒരു വേലക്കാരൻ അവൻെറ ചെകിട്ടത്തടിച്ചപ്പോൾ അവൻെറ ശാന്തതയ്ക്കു യാതൊരു ഭംഗവുമുണ്ടായില്ല. പത്രോസ് അവനെ ഉപേക്ഷിച്ചു പറഞ്ഞപ്പോൾ അവൻ സ്നേഹത്തോടെ അവനെ നോക്കുകമാത്രം ചെയ്തു. പടയാളികൾ അവനെ ക്രൂശിച്ചപ്പോൾ ‹‹പിതാവേ, ഇവരോടു ക്ഷമിക്കേണമേ,, എന്നവൻ പ്രാർത്ഥിച്ചു. ആർക്കും പിടിച്ചടക്കാൻ കഴിയാത്ത ഒരു ബലമുള്ള കോട്ടയായിട്ടാണു യേശു ജീവിതത്തിൽ ആദ്യവസാനം കാണപ്പെടുന്നതു്.

ശരിയായി ക്ഷമിക്കുവാൻ കഴിയണമെങ്കിൽ പകവീട്ടലിനുള്ള ആഗ്രഹവും വിദ്വേഷമനോഭാവവും നാം മുഴുവനായി ഉപേക്ഷിക്കണം. ‹‹കണ്ണിനു കണ്ണ്, പല്ലിനു പല്ല്,, എന്നുള്ളതാണു മനുഷ്യപ്രകൃതിയുടെ പ്രമാണം. പകവീട്ടുവാനുള്ള ശ്രമത്തിൽ അന്തർഭവിച്ചിരിക്കുന്നതു ശത്രുവിനെ കീഴടക്കി എൻെറ നഷ്ടപ്പെട്ട ആത്മാഭിമാനം തിരിച്ചെടുക്കുവാനുള്ള ആഗ്രഹമാണ്. ക്ഷമിക്കുവാൻ കഴിയണമെങ്കിൽ ഇങ്ങനെയുള്ള ആഗ്രഹം നാം ഉപേക്ഷിക്കണം. മററുള്ളവരുടെ പെരുമാററത്തെ ആശ്രയിച്ചുള്ള ഒന്നായിരിക്കരുത് നമ്മുടെ ആത്മാഭിമാനം. ആരെങ്കിലും തൻെറ ചെകിട്ടത്തടിച്ചാൽ താൻ ഇരിക്കുന്ന മുറിയുടെ മേൽത്തട്ടിൽ നിന്നും കുറെ പൊടി തൻെറ ദേഹത്തു യാദൃച്ഛികമായി വീണാലുണ്ടാകുന്നതിലധികമായ വികാരമോ ക്ഷോഭമോ തനിക്കുണ്ടാകുകയില്ല എന്നു പുണ്യവതിയായ ത്രേസ്യാ ഒരിക്കൽ പറയുകയുണ്ടായി.

ക്ഷമിക്കുന്നതു നീതിക്കെതിരല്ലേ എന്നു ചോദിച്ചേക്കാം. ആരെങ്കിലും എന്നെ ദ്രോഹിച്ചാൽ നീതിയുടെ നിയമം ലംഘിക്കപ്പെട്ടു എന്നു പറയാം. അതിനു പരിഹാരമുണ്ടാക്കേണ്ടതാവശ്യമല്ലേ? തീർച്ചയായും. എന്നാൽ പകരത്തിനു പകരം ചെയ്യുന്നതുകൊണ്ടു നീതി നിറവേററപ്പെടുമോ? ദ്രോഹം ചെയ്ത ആളിൻെറ അപരാധത്തിൻെറ ശരിയായ അളവു നിർണ്ണയിക്കുവാൻ ആർക്കു കഴിയും? അതനുസരിച്ചു വേണം അയാളോടു പെരുമാറുവാൻ. അല്ലെങ്കിൽ അയാൾ പ്രവർത്തിച്ച അനീതിതന്നെ ആയിരിക്കും ഞാനും പ്രവർത്തിക്കുന്നതു്.

പ്രകോപനത്താൽ വികാരാധീനനായി പെരുമാറുന്ന ആൾ നീതി നടത്തുവാൻ പ്രാപ്തനായിരിക്കയില്ല. സ്നേഹത്തിൻെറ തുണയില്ലാത്ത നീതി യഥാർത്ഥ നീതി ആയിരിക്കയില്ല. പ്രശാന്തമായും ആത്മനിയന്ത്രണത്തോടെയും അപരൻെറ നന്മയെ ലാക്കാക്കിയും നടത്തപ്പെടുന്ന നീതിയേ നീതി ആയിരിക്കയുള്ളൂ. കഴിഞ്ഞ ലോകമഹായുദ്ധകാലത്തു നീതി നടത്തിയ ഒരു സൈനികോദ്യോഗസ്ഥൻെറ മാതൃക ശ്ലാഘനീയമാണ്. ബൽജിയംകാരനായ ഈ ഉദ്യോഗസ്ഥൻ തടവുകാരനായി പിടിക്കപ്പെട്ട് ജർമ്മനിയിലെ ഒരു തടങ്കൽ പാളയത്തിൽ കുറേനാൾ യാതനയനുഭവിച്ചു. അനന്തരം അയാൾ അപ്രതീക്ഷിതമായി മോചിപ്പിക്കപ്പെടുകയും, തടങ്കൽ പാളയത്തിലെ ക്രൂരമൂർത്തിയായ മേധാവിയെ അറസ്റ്റു ചെയ്തു കൂട്ടിക്കൊണ്ടുവരുവാനുള്ള ചുമതല അയാൾത്തന്നെ വഹിക്കേണ്ടതായി വരികയും ചെയ്തു. തടങ്കൽ പാളയത്തിൽ വച്ചു തന്നോടു വളരെ ക്രൂരമായി പെരുമാറിയ ആ ശത്രുവിനോട് അയാൾ ദയ കാണിച്ചു. ഈവിധമുള്ള പെരുമാററത്തിനു കാറിൻെറ ഡ്രൈവറും കൂടെയുണ്ടായിരുന്ന ഒരു സെക്യൂറിററി ഉദ്യോഗസ്ഥനും വഴിമദ്ധ്യേ അയാളെ കഠിനമായി ശാസിക്കുകയും അധിക്ഷേപിക്കുകയും ചെയ്തു. ,എടോ വിഡ്ഢീ, നിങ്ങൾ അയാളെ കൊല്ലേണ്ടതായിരുന്നു, എന്ന് അവർ പറയുകയുണ്ടായി. ഇവിടെ ആരാണു നീതി പ്രവർത്തിച്ചതു്? ക്രിസ്തീയമായി നോക്കുമ്പോൾ തീർച്ചയായും ആ ബൽജിയംകാരനായ സൈനികോദ്യോഗസ്ഥനായിരുന്നു. അയാളുടെ പെരുമാററം മനുഷ്യപ്രകൃതിയിന്മേലുള്ള ഒരു വിജയമായിരുന്നു. എന്നാൽ ഇങ്ങനെയുള്ള വിജയം എത്ര അപൂർവ്വമാണ്! നാം നമ്മോടുതന്നെ നീതി നടത്തുവാൻ ഉൽസുകരാണ്. മററുള്ളവരോടു നീതി കാണിക്കുവാൻ വിമുഖരുമാണ്. നീതി നടത്തൽ ലൗകികാധികാരികൾക്കും ദൈവത്തിനും വിട്ടിട്ടു സ്നേഹത്തിൽ വർത്തിക്കേണ്ടതാണു നമ്മുടെ കർത്തവ്യം.

ദ്രോഹത്തിനിരയായ ആളേക്കാൾ ദ്രോഹം ചെയ്ത ആളാണു നമ്മുടെ സഹതാപത്തിനും സ്നേഹത്തിനും പാത്രീഭവിക്കേണ്ടതു്. നമുക്കു സ്നേഹമുണ്ടെങ്കിൽ ദ്രോഹം നിമിത്തം കഷ്ടമനുഭവിക്കുന്നതിലധികമായി ദ്രോഹി തെററു ചെയ്തതിലുള്ള ഉൽക്കണ്ഠ നമുക്കു ദുഃഖകാരണമായി ഭവിക്കും. ദുഷ്ടനിൽ നന്മ വളർന്നു വരുന്നതു കാണുവാനായി

# “ഫെസ്ററിവൽസ് ഒഫ് മിഷൻ”

അലക്സാണ്ടർ മാർ തിയോഫിലോസ് എപ്പിസ്ക്കോപ്പാ

ii

കഴിഞ്ഞ ജൂലൈ, ഓഗസ്റ്റ് മാസങ്ങളിൽ അമേരിക്കൻ ഐക്യനാടുകൾ, കാനഡാ എന്നീ രാജ്യങ്ങളിൽ നടത്തിയ യോഗങ്ങളിൽ സംബന്ധിക്കുന്നതിനും പ്രസംഗിക്കുന്നതിനും കേരളത്തിൽനിന്നു സി. എസ്. ഐ. ബിഷപ്പ് എം. എം. ജോൺ തിരുമേനിയെയും, അദ്ദേഹത്തിൻെറ പത്നിയെയും, എന്നെയും ക്ഷണിച്ചിരുന്നു. ഞങ്ങളെ കൂടാതെ ടിബററിൽനിന്ന് ഇൻഡ്യയിൽ അഭയാർത്ഥിയായി വന്നിട്ടുള്ള പാസ്റ്റർ ഫൂൺട്സോങ്ങിനെയും പത്നിയെയും ക്ഷണിച്ചിരുന്നു. ആഫ്റിക്കയിൽനിന്നും കോംഗോ ദേശക്കാരനായ പാസ്റ്റർ അലൻഗിയും തെക്കേ അമേരിക്കയിൽ ബ്രസീലിലെ സഭയുടെ നേതാവും ഒരു അഭിഭാഷകനുമായ ഡോക്ടർ മോറെയിസും പ്രസ്തുത യോഗങ്ങളിൽ സംബന്ധിച്ചു നേതൃത്വം നൽകി. അമേരിക്കയിൽനിന്നു മററു രാജ്യങ്ങളിൽ പോയി പ്രവർത്തിക്കുന്ന പല മിഷനറിമാരും, അമേരിക്കയിലെ സഭയിലെ നേതാക്കളിൽ ചിലരും ഈ യോഗങ്ങളിൽ സംബന്ധിച്ചു സഹായിച്ചു. ക്രിസ്തുവിൻെറ രക്ഷണ്യമായ സ്നേഹത്തെപ്പററിയും, വീണ്ടെടുപ്പിൻ ശക്തിയെപ്പററിയും, സഭയിലെ കൂട്ടായ്മയെയും സാക്ഷ്യത്തെയും പററിയും ഡോക്ടർ റീസ് ആദിയായ പ്രഭാഷണ പ്രവീരന്മാരിൽനിന്നു ലഭിച്ച ദൂതുകളും, വേദാദ്ധ്യയനങ്ങളും ഏവർക്കും ഉത്തേജകമായിരുന്നു.

ഫെസ്റ്റിവൽ എന്നതിൻെറ അർത്ഥം ഉൽസവം എന്നാണല്ലോ. അതു സന്തോഷം നിറഞ്ഞ ഒരു കൂട്ടായ്മയെ സൂചിപ്പിക്കുന്നു. ജനങ്ങൾ വന്നു മുഴുസമയവും ഇരുന്നു പ്രസംഗങ്ങൾ കേൾക്കുക മാത്രമല്ല സന്തോഷകരമായി ഒരുമിച്ചു സമ്മേളിക്കുന്നതിനും പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്നതിനും ഈ അവസരങ്ങൾ പ്രയോജനപ്പെട്ടു. പാശ്ചാത്യരാജ്യങ്ങളിൽ—പ്രത്യേകിച്ച് അമേരിക്കയിൽ ജനങ്ങൾ കഠിനാദ്ധ്വാനം ചെയ്യുന്നവരാണ്. ജോലി ചെയ്യുന്നതിനുള്ള സമയത്ത് ഒട്ടുംതന്നെ അലസരാകാതെ അവർ പണിയെടുക്കും. അതുപോലെതന്നെ കുറെ സമയം വിശ്രമത്തിനും, വിനോദത്തിനുമായി ചെലവഴിക്കുന്നതിന് അവർ താല്പര്യപ്പെടും. അദ്ധ്വാനിച്ചു സമ്പാദിക്കുന്ന പണം വിശ്രമവേളകളിൽ സന്തോഷമായി ചെലവഴിക്കുന്നതിന് അവർ മടിക്കുകയില്ല. ഇപ്രകാരം ചെയ്യുന്നതിൽ നല്ലവഴികളിലും ചീത്തവഴികളിലും പോകുന്നവർ ധാരാളമുണ്ട്. തങ്ങളുടെ വിശ്രമവും, വിനോദവും ക്രിസ്തുവിനു ചേർന്നവിധം ആയിരിക്കണമെന്ന് ആഗ്രഹിക്കുന്നവർക്കായി അനേകം മനോഹരങ്ങളായ ക്യാമ്പുകൾ അമേരിക്കയിലും, കാനഡായിലും ക്രമീകരിച്ചിട്ടുണ്ട്. വേനൽക്കാലത്തു (സമ്മർസീസൺ) രണ്ടു മൂന്നു മാസങ്ങളിലേയ്ക്കു് ഇപ്രകാരമുള്ള ക്യാമ്പുകളിൽ തുടരെ പരിപാടികൾ ക്രമീകരിച്ചിരിക്കും. ഓരോ ആഴ്ചത്തേയ്ക്കുള്ള പരിപാടികളാണ് ഒരു സമയത്തേയ്ക്കു ക്രമീകരിക്കുന്നതു്.

ക്യാമ്പിനായി പ്രകൃതിരമണീയമായ ഒരു സ്ഥലം (സാധാരണയായി മനോഹരമായ ഒരു വലിയ തടാകത്തിനു സമീപം) തെരഞ്ഞെടുക്കും. ഇരുനൂറോ മുന്നൂറോ ഏക്കർ

---

രിക്കും നാം ഏററവും കൂടുതലായി ആഗ്രഹിക്കുന്നതു്. ക്രിസ്തുവിനോടടുത്തു ജീവിക്കുന്നവർക്കല്ലാതെ ഇങ്ങനെയുള്ള സ്നേഹം സാദ്ധ്യമല്ല. അവനുണ്ടായിരുന്ന ആന്തരീയ സ്വാതന്ത്ര്യവും സുരക്ഷിതത്വബോധവും നഷ്ടപ്പെട്ടുപോയവരെ അന്വേഷിച്ചു രക്ഷിക്കുവാനുള്ള ആവേശവും നമ്മെ ഭരിച്ചാൽ മാത്രമേ അവനിൽ പ്രകടമായ സ്നേഹവും ക്ഷമാശീലവും നമ്മിലും പ്രകടമാകയുള്ളു. ക്ഷമിക്കുന്ന സ്വഭാവമുള്ള ക്രിസ്ത്യാനികൾ കുറവാണെങ്കിൽ അതിനുള്ള കാരണം നാം ക്രിസ്തുവിൽ നിന്നും മനുഷ്യരിൽ നിന്നും അകന്നു ജീവിക്കുന്ന എന്നുള്ളതാണ്. നമ്മുടെ ജീവിതത്തിൽ അവരുമായി യഥാർത്ഥ ഭാഗഭാഗിത്വമില്ല.

ക്ഷമിക്കുന്നതിനുള്ള മഹാമനസ്ക്കതയില്ലെങ്കിൽ ജീവിതം എളുപ്പമല്ല. നമ്മെ ഏററവും സ്നേഹിക്കുന്ന ഉററവരോടുതന്നെ, അവരുടെ അശ്രദ്ധ, മറവി, പ്രകോപനപരമായ വാക്കുകൾ, കരുതലില്ലായ്മ എന്നിവയ്ക്കു നാം ക്ഷമിക്കേണ്ട ആവശ്യംവരും. അവർ നമ്മിൽ നിന്നു വ്യത്യസ്തരാണെന്നും, അവരെ പൂർണ്ണമായി മനസ്സിലാക്കുവാനൊ അവരുടേതായ പ്രശ്നങ്ങളുടെ അടിത്തട്ടിലേക്കിറങ്ങിച്ചെല്ലുവാനൊ നമുക്കു സാദ്ധ്യമല്ല എന്നുമുള്ള വസ്തുത നാം സ്വീകരിക്കാതെ നിവൃത്തിയില്ല. ക്ഷമിക്കുക മാനുഷികമായി അസാദ്ധ്യമായിത്തോന്നുന്ന സന്ദർഭങ്ങളെ നേരിട്ടോ മററുള്ളവരുടെ ജീവിതവുമായി ബന്ധപ്പെടുന്നതുകൊണ്ടോ നാം അഭിമുഖീകരിക്കേണ്ടതായി വന്നേക്കാം. ഏതെങ്കിലും ഒരു പാർട്ടിയുടെ അക്ഷന്തവ്യമായ അവിശ്വസ്തതമൂലം ശിഥിലമായ ഒരു ഭാര്യാഭർത്തൃബന്ധത്തെപ്പററി ചിന്തിക്കുക. അല്ലെങ്കിൽ ഒരു പുത്രൻെറയോ പുത്രിയുടെയോ ദുർവൃത്തി നിമിത്തം കുടുംബത്തിനുണ്ടായ അപമാനവും അനന്തരഫലങ്ങളും നേരിടേണ്ടിവരുന്ന മാതാപിതാക്കന്മാരുടെ കാര്യം ആലോചിക്കുക. ക്രിസ്തുവിൻെറ ആത്മാവിൽ ക്ഷമിക്കണമെന്ന് അങ്ങനെയുള്ളവരോടു പറയുവാൻ എത്ര പ്രയാസമാണ്! സഹതാപപൂർവ്വം നാം എത്രതന്നെ അവരുടെ നിലയിലേക്കിറങ്ങിച്ചെന്ന് അവരുടെ മനോവ്യഥയിൽ പങ്കുകൊള്ളുവാൻ ശ്രമിച്ചാലും അവരുടെ വിശ്വാസം ആർജ്ജിക്കുവാനൊ നമ്മുടെ പ്രബോധനം അവർക്കു സ്വീകാര്യമായി തോന്നുവാനൊ പ്രയാസമാണ്. സ്വന്തം ജീവിതത്തിൽ അങ്ങേയററം—ഏഴെഴുപതുവട്ടം—ക്ഷമിക്കുന്ന സ്വഭാവം പ്രാവർത്തികമാക്കി കാണിച്ചിട്ടുള്ളവർക്ക്, ആ ഉന്നതനിലവാരം അനുദിനജീവിതത്തിൽ പ്രായോഗികമായി പുലർത്തുന്നവർക്കു, മാത്രമേ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സഹായകരമായി ഒരു വാക്കു പറയുവാനൊ ക്രിസ്തീയസാക്ഷ്യം വഹിക്കുവാനൊ കഴിയുകയുള്ളു. പാപികളെ കല്ലെറിയുവാൻ പലരുണ്ടായേക്കാം. എന്നാൽ അവരെ കുററം വിധിക്കാതെയും, നേരിട്ടുള്ള ഒരു നോട്ടംകൊണ്ടുപോലും അവരെ വിഷമിപ്പിക്കാതെയും ലജ്ജിപ്പിക്കാതെയും, അവരുടെ പാപഭാരത്തിൻെറയും ലജ്ജയുടെയും ഒരംശമെങ്കിലും സ്വയം വഹിക്കുവാൻ തയ്യാറായിക്കൊണ്ട്, ക്രിസ്തീയക്ഷമയുടെ ആത്മാവിൽ അവരെ ഹൃദയംഗമമായി സ്വീകരിക്കുവാൻ കഴിവുള്ളവർ സഭയിൽ എത്രപേരുണ്ട്? ശിക്ഷണനടപടികൾ ആവശ്യമാണ്. എന്നാൽ ശിക്ഷണനടപടികൾകൊണ്ടുമാത്രം ഒരു സഭയേയൊ സമൂഹത്തേയൊ കുടുംബത്തെയൊ കെട്ടിപ്പടുക്കുക സാദ്ധ്യമല്ല. വീണവൻ നിരാശപ്പെടാതെ എഴുന്നേററു കൂടുതൽ വിനയത്തോടും, സ്വശക്തിയിൽ ആശ്രയിക്കാതെ ക്രിസ്തുവിൻെറ മതിയായ ശക്തിയിൽ ആശ്രയിച്ചുകൊണ്ടും മുമ്പോട്ടു പോകട്ടെ. നിൽക്കുന്നവർ വീഴാതിരിക്കാൻ ശ്രദ്ധിക്കട്ടെ. മററുള്ളവരുടെ പരാജയത്തിനു നാമും കാരണക്കാരാണെന്നു നാം ഓർക്കണം. അവരുടെ ദൃശ്യമായ വീഴ്ചയെക്കാൾ നമ്മുടെ അദൃശ്യമായ കുറവുകളും കണ്ടുപിടിക്കപ്പെടാത്ത വീഴ്ചകളും കൂടുതൽ അപകടകരമല്ലേ എന്ന് ആക്കറിയാം? വീണവരുടെ ആത്മാഭിമാനവും നഷ്ടപ്പെട്ട നിലയും വീണ്ടെടുക്കുക എന്നുള്ളതു് അവരുടെ മാത്രമല്ല, അവരെ സ്നേഹിക്കുന്ന ഏവരുടെയും അവരോട് ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ടവരുടെയും ചുമതലയാണ്. ക്രിസ്തീയസ്നേഹത്തിൻെറ അളവുകോലാണ് അന്യോന്യം ക്ഷമിക്കുന്നതിനുള്ള കഴിവ്. ക്ഷമിക്കാൻ പഠിക്കാതെ സ്നേഹിക്കാൻ പഠിക്കുകയില്ല. ഏററവും കൂടുതലായി മനുഷ്യനെ ദൈവത്തോടു സദൃശമാക്കുന്നതു ക്ഷമിക്കുന്ന സ്വഭാവമാണ്.

വേർതിരിച്ചു സൂക്ഷിക്കുന്നു. നല്ല വൃക്ഷങ്ങൾ, പു... നിറഞ്ഞ ചെടികൾ, പുൽമേടുകൾ എന്നിവയാൽ തടാകത്തിനു തൊട്ടുകിടക്കുന്ന ക്യാമ്പുകൾ ഏററവും ചേതോഹരങ്ങളാണ്. അഞ്ചും പത്തും പേർക്കു താമസിക്കാവുന്ന ചെറിയ വീടുകൾ ധാരാളമായി നിർമ്മിക്കും. നാനൂറോ അഞ്ഞൂറോ പേർക്കു സുഖകരമായി താമസിക്കുന്നതിനുവേണ്ട എല്ലാ ക്രമീകരണങ്ങളും ചെയ്യും. അവർക്കു് ഒരുമിച്ചു കൂടത്തക്കവണ്ണമുള്ള ഹാളുകൾ, ആരാധന സ്ഥലങ്ങൾ, ഭക്ഷണശാലകൾ, കളികൾക്കുള്ള സൗകര്യങ്ങൾ എന്നിവയെല്ലാം ഉണ്ടായിരിക്കും. തടാകത്തിൽ നീന്തുന്നതിനും, വള്ളം കളിക്കുന്നതിനുമുള്ള ക്രമീകരണങ്ങളും ചെയ്തിരിക്കും. കൂടാതെ തടാകത്തിൻെറ തീരത്തു് ഒരു സ്ഥാനത്തു് മനോഹരമായി ഇരിപ്പിടങ്ങൾ തയ്യാർ ചെയ്തു തുറസ്സായ സ്ഥലത്തിരുന്നു് ആരാധന നടത്തത്തക്കവണ്ണവും ക്രമീകരണങ്ങൾ ഉണ്ടായിരിക്കും. രാവിലെ മുതൽ ഉച്ചവരെയുള്ള സമയത്തു വേദപാനക്ലാസ്സുകൾ, പ്രസംഗയോഗങ്ങൾ, ചർച്ചാസമ്മേളനങ്ങൾ എന്നിവ ഉണ്ടായിരിക്കും. ഉച്ചകഴിഞ്ഞു സന്ധ്യവരെയുള്ള സമയം ഓരോരുത്തരുടെയും ഇഷ്ടാനുസരണമുള്ള വിനോദങ്ങളിൽ ഏർപ്പെടുന്നതിനും വിശ്രമിക്കുന്നതിനും ഉപയോഗിക്കും. സന്ധ്യാരാധന സാധാരണയായി വെളിയിൽ ക്രമീകരിച്ചിരിക്കുന്ന ചാപ്പലിൽ (തടാകത്തിൻെറ തീരത്തു്) വച്ചായിരിക്കും നടത്താറുള്ളതു്. പിന്നീടു വിവിധ സ്ഥലങ്ങളിലെ വേലകളെ സംബന്ധിച്ചുള്ള ചലച്ചിത്ര പ്രദർശനങ്ങൾ കാണുകയും പ്രവർത്തകരിൽനിന്നുള്ള റിപ്പോർട്ടുകളും, അനുഭവസാക്ഷ്യങ്ങളും കേൾക്കുകയും ചെയ്യുന്നു. പ്രവർത്തനങ്ങൾക്കായി ആളുകളും, പണവും ലഭിക്കുന്നതിനുള്ള ആഹ്വാനം ശക്തിമത്തായി നൽകുന്നതു് ഈ അവസരങ്ങളിലാണ്. വേലവിവരങ്ങൾ ചിത്രങ്ങൾ മുഖേന കാണുകയും, ആളുകളിൽനിന്നു് അനുഭവങ്ങളിൽക്കൂടെ കേൾക്കുകയും ചെയ്യുമ്പോൾ അവയ്ക്കു സഹായം നൽകുന്നതിനുള്ള താല്പര്യം ജനങ്ങളിൽ വർദ്ധിക്കുകയും, ഉദാരമായ സംഭാവനകൾ നൽകുകയും ചെയ്യുന്നു.

ഈ സമ്മേളനങ്ങളിലെല്ലാം സംഗീതത്തിനു് അതിപ്രധാനമായ ഒരു സ്ഥാനം അവർ നൽകുന്നുണ്ടു്. സംഗീതത്തിൽ പ്രത്യേക വൈദഗ്ദ്ധ്യം ലഭിച്ച ഗായകസംഘങ്ങളെ ക്ഷണിച്ചുവരുത്തി ഗാനശുശ്രൂഷകൾ നടത്തുന്നു. സംഗീതപരിശീലനത്തിനുവേണ്ടി വളരെ പണവും സമയവും വിനിയോഗിക്കുന്നതിനു് അവർ മടിക്കുന്നില്ല. കൊറിയായിലെ അനാഥശാലകളിൽ വളർത്തുന്ന 17000 കുട്ടികളിൽനിന്നു പ്രത്യേക സംഗീതവാസനയുള്ള 100 പേരെ തെരഞ്ഞെടുത്തു് ഒരു സംഗീത പരിശീലനസ്കൂൾ നടത്തുന്നുണ്ടു്. സംഗീത അദ്ധ്യാപകർക്കായും, സംഗീതോപകരണങ്ങൾക്കായും ഗണ്യമായ തുക ചെലവു ചെയ്യുന്നു. ഇപ്രകാരം പരിശീലിപ്പിച്ചു വരുന്ന കുട്ടികളുടെ സംഗീതം ഏതു വജ്ര ഹൃദയത്തെയും അലിയിക്കുന്നതാണ്. 8 മുതൽ 15 വയസ്സുവരെയുള്ള 37 കുട്ടികളെയും അവരുടെ നേതാക്കളെയും ഒരു ഗായകസംഘമായി കൊറിയയിൽനിന്നു് അമേരിക്കയിൽ കൊണ്ടുവന്നു് അവരുടെ സംഗീതക്കച്ചേരികൾ പല മഹാസദസ്സുകളിലും നടത്തിവരുന്നു. ക്രിസ്തുവിൻെറ സ്നേഹത്തെ പ്രകീർത്തിച്ചുകൊണ്ടുള്ള അവരുടെ പാട്ടുകൾ ലോകപ്രസിദ്ധമായിത്തീർന്നിട്ടുണ്ടു്. യാതൊരുത്തരും കരുതുവാനില്ലാതിരുന്ന ആ കുഞ്ഞുങ്ങളെ ദിവ്യഗാനങ്ങൾ ആലപിക്കുന്നവരും ക്രിസ്തീയദൂതുവാഹികളുമായി രൂപാന്തരപ്പെടുത്തുന്നതാണു ക്രിസ്തുവിൻെറ സ്നേഹമെന്നു് അവരെ കാണുകയും, കേൾക്കുകയും ചെയ്യുന്ന ഏവർക്കും അനുഭവമാകുന്നു. ഇപ്പോൾ അമേരിക്കയിലുള്ള പ്രധാന പട്ടണങ്ങളിൽ ആറു മാസത്തെ സംഗീതപര്യടനം അവർ നടത്തിക്കൊണ്ടിരിക്കുന്നു. ചെറുബാലികാബാലന്മാരെ ഇപ്രകാരമുള്ള സുവിശേഷദൂതുവാഹകരാക്കിത്തീർത്ത ഭാവനയും, നൈപുണ്യവും എത്ര പ്രശംസനീയമാണ്. അവർക്കുവേണ്ടി ചെലവാക്കിയിട്ടുള്ള പണം ഒട്ടുംതന്നെ നഷ്ടമായിട്ടില്ല എന്നു് ഇതുവരെയുള്ള അനുഭവം തെളിയിച്ചിട്ടുണ്ടു്. ഒരു ജീവിതം രൂപാന്തരപ്പെടുന്നതു് എത്ര വിലതീരാത്ത നേട്ടമാണ്.

സ്വദേശത്തും വിദേശത്തും ക്രിസ്തുവിൻെറ സാക്ഷികളായി പ്രവർത്തിക്കുന്നതിനു് ആളുകൾ സ്വയം സമർപ്പിക്കുന്നതിനുള്ള ആഹ്വാനവും ഈ സമ്മേളനത്തിൽ നൽകുന്നു. അനേകംപേർ തങ്ങളുടെ ആയുസ്സ് അപ്രകാരം പ്രതിഷ്ഠിക്കുന്നതു് ഈ യോഗങ്ങളിൽ കാണാവുന്നതാണ്. വിദേശങ്ങളിൽ മിഷനറിമാരായി പോകുന്നതിനു പല യുവജനങ്ങളും സന്നദ്ധത പ്രകടിപ്പിക്കുന്നതു കണ്ടു. പ്രസംഗകരായി മാത്രമല്ല വൈദ്യപരിശീലനം ലഭിച്ചിട്ടുള്ള ഡോക്ടറന്മാരും നേഴ്സുമാരും വ്യവസായങ്ങളിൽ സഹായിക്കാവുന്ന എൻജിനീയറന്മാരും കൃഷിവികസനത്തിനു സഹായിക്കാവുന്ന കാർഷികവിദഗ്ദ്ധന്മാരും ഇങ്ങനെ പല തുറകളിൽ സേവനം അനുഷ്ഠിക്കുന്നതിനു കഴിവുള്ളവർ തങ്ങളുടെ ആയുസ്സ് പ്രതിഷ്ഠിക്കുന്നതു കണ്ടതു് എത്രയും ഹൃദയസ്പർശകമായിരുന്നു. നമ്മുടെ സഭയിലെ യുവജനങ്ങളും ഇപ്രകാരം ഭാരതത്തിൻെറ പല ഭാഗങ്ങളിൽ പോയി പ്രവർത്തിക്കുവാൻ സന്നദ്ധരായിത്തീരുവാൻ നാമും പ്രാർത്ഥനാപൂർവ്വം പ്രയത്നിക്കേണ്ടിയിരിക്കുന്നു.

വിശ്രമവേളകളിൽ സൃഷ്ടിപരമായി പ്രവർത്തിക്കുന്നതിനുള്ള പദ്ധതികൾ രൂപവൽക്കരിക്കുന്നതും കാണുവാനിടയായി. വിയററ്നാമിലെ യുദ്ധത്തിൽ സ്കൂളുകളും മററും നഷ്ടപ്പെട്ട വിദ്യാർത്ഥിനീ വിദ്യാർത്ഥികൾക്കായി പ്ലാസ്റ്റിക്കു ബാഗുകളിൽ ഒരു കുട്ടിക്കു് അത്യാവശ്യമായ ഒരു ബുക്കു്, പെൻസിൽ, റബർ ആദിയായവ, ക്രമീകരിക്കുക. മുറിവേററു് ആശുപത്രിയിൽ കിടക്കുന്ന പടയാളികൾക്കു് ഒരു ബാഗിൽ ഒരു ചെറിയ ടൗവ്വൽ, സോപ്പു്, ടൂത്തുപേസ്റ്റു് ആദിയായവ തയ്യാറാക്കുക എന്നിങ്ങനെയുള്ള ജോലികൾ ചെറിയ കൂട്ടങ്ങളായി ചേർന്നു ചെയ്യുന്നു. ഈ ബാഗുകളിൽ ഓരോ സുവിശേഷ പ്രതിയും വയ്ക്കുന്നു. ഇങ്ങനെയുള്ള ബാഗുകൾ ആയിരക്കണക്കിനു തയ്യാറാക്കി വിയററ്നാമിൽ വിതരണം ചെയ്യുന്നതിനയയ്ക്കുന്നു. അവ ലഭിക്കുന്നവർക്കു് സന്തോഷത്തോടുകൂടെ സുവിശേഷം വായിക്കുന്നതിനുള്ള സൗകര്യം ഉണ്ടാകുന്നു. ഇപ്രകാരം യുദ്ധപരിതസ്ഥിതിയും സുവിശേഷ പ്രചരണത്തിനുള്ള സന്ദർഭമായി മാററുന്നു.

തങ്ങളുടെ വസ്തുവകകൾ അവരുടെ ആയുഷ്ക്കാലത്തിനു ശേഷവും സുവിശേഷ വേലകൾക്കായി ഉപയോഗിക്കപ്പെടത്തക്കവണ്ണം ഓരോരുത്തർ വിൽപത്രം തയ്യാറാക്കി അതിൽ സുവിശേഷവേലകൾക്കായി ഒരു തുക മാററി വയ്ക്കുന്നതിനു ഈ സമ്മേളനങ്ങളിൽ പ്രേരണനൽകുകയുണ്ടായി. അമേരിക്കയിലെ നിയമ പ്രകാരം ശരിയായ വിൽപത്രം ഇല്ലാത്ത പക്ഷം ഒരാളുടെ മരണശേഷം അയാളുടെ വസ്തുവകകൾ ഏററവും അടുത്ത ബന്ധുക്കൾക്കുപോലും ലഭിക്കുന്നതിനു വലിയ പ്രയാസങ്ങളുണ്ടു്. അവ ദൂരീകരിക്കത്തക്കവണ്ണം നേരത്തെതന്നെ ശരിയായി വിൽപത്രം ക്രമീകരിക്കുന്നതിനും തങ്ങളുടെ സ്വത്തു് നല്ലകാര്യങ്ങൾക്കായി ഉപയോഗിക്കുന്നതിനും വേണ്ട ഉപദേശം നൽകുന്നതിനു നിയമ വിദഗ്ദ്ധന്മാരുടെ സഹായവും ഈ സമ്മേളനത്തിൽ അവർക്കു നൽകുന്നുണ്ടു്. ഇപ്രകാരം വിവിധ മാർഗ്ഗനിർദ്ദേശങ്ങളാണു് സഭയുടെ ദൗത്യം നിർവ്വഹിക്കുന്നതിനു് ഈ സമ്മേളനം മുഖേന ലഭിക്കുന്നതു്.

അമേരിക്കയിലും കാനഡായിലും ഉന്നതവിദ്യാഭ്യാസത്തിനും ജോലികൾക്കുമായി നമ്മുടെ നാട്ടിൽനിന്നു പോയി താമസിക്കുന്നവരുടെ എണ്ണം വളരെ വർദ്ധിച്ചിട്ടുണ്ടു്. അവരിൽ പലരെയും സന്ദർശിക്കുവാൻ ഈ യാത്രയിൽ അവസരം ലഭിച്ചു. ന്യൂയോർക്കു്, ഷിക്കാഗോ, ററൊറോൺേറാ എന്നു മൂന്നു സ്ഥലങ്ങളിൽവച്ചു നമ്മുടെ ആളുകൾക്കായി വിശുദ്ധ കുർബാന ശുശ്രൂഷ നടത്തി. പലരും ഈ ശുശ്രൂഷകളിൽ സംബന്ധിച്ചു. ന്യൂയോർക്കിലും, ഷിക്കാഗോയിലുംവച്ചു രണ്ടു വിവാഹശുശ്രൂഷകൾ നടത്തി. ചില കുഞ്ഞുങ്ങളുടെ മാമ്മോദീസായും നടത്തുന്നതിനു് ആവശ്യമുണ്ടായിരുന്നു. അടുത്തകാലത്തു ശാസ്ത്രീയ ജ്ഞാനത്തിലുണ്ടായ അദ്ഭുതപൂർവ്വമായ വർദ്ധന മൂലം അമേരിക്കയിലെ നിലവാരത്തിലെത്തുന്നതിനു നമ്മുടെ വിദ്യാർത്ഥികൾ വളരെ പണിപ്പെടേണ്ടിവരുന്നു. നമ്മുടെ രാജ്യത്തെ വിദ്യാഭ്യാസ നിലവാരവും വളരെ ഉയരേണ്ടിയിരിക്കുന്നു. ഇപ്പോഴുള്ളതിനെക്കാൾ വളരെ കൂടുതൽ എല്ലാവരും വിവിധ പ്രകാരേണ അദ്ധ്വാനിച്ചെങ്കിൽ മാത്രമേ നമ്മുടെ രാജ്യത്തിനും സഭയ്ക്കും ഉൽക്കർഷം സാദ്ധ്യമാവുകയുള്ളു. ഡോക്ടർ സ്റ്റാൻലി ജോൺസ് നടത്തിയ ഒരാഴ്ചത്തെ യോഗങ്ങളിലും സംബന്ധിക്കുവാനിടയായതു പ്രത്യേകം അനുഗ്രഹകരമായിരുന്നു. ഇപ്പോഴും

—മലങ്കരസഭാതാരക

# ആൻഡമാൻസിലെ മലയാളി കുടിയേററക്കാർ

ഫാദർ പി എം. തോമസ്

''നാടുകടത്തപ്പെട്ടവരുടെ നാട്'' എന്നറിയപ്പെട്ടുകൊണ്ടിരുന്ന ബംഗാൾ ഉൾക്കടലിൽ സ്ഥിതിചെയ്യുന്ന 200–ൽ പരം ദ്വീപുകളുൾക്കൊള്ളുന്ന ആൻഡമൻ നിക്കോബാർ ദ്വീപ സമൂഹം ഇന്ന് എവരുടേയും ശ്രദ്ധയെ ആകർഷിച്ചുകൊണ്ടിരിക്കയാണ്. ഇൻഡ്യൻ വൻകരയിലുള്ള എല്ലാ സംസ്ഥാന മതവിഭാഗക്കാരും അധിവസിക്കുന്ന ഈ നാട് ഒരു ചെറിയ ഇൻഡ്യയെത്തന്നെ പ്രതിനിധാനം ചെയ്യുന്നു എന്നു പറയാം. വടക്കേ ഇൻഡ്യാക്കാരാണ് ഇവിടെ കൂടുതലെങ്കിലും ദക്ഷിണ ഇൻഡ്യാക്കാരും പ്രത്യേകിച്ചു മലയാളികളും ഒട്ടും കുറവല്ല

പണ്ടു നാടുകടത്തപ്പെട്ടിട്ടുള്ള മലബാർ മുസ്ളീമങ്ങളുടെ പിൻഗാമികളും 1950–ശേഷം കേരളത്തിൽ നിന്നും കുടിയേററിപാർപ്പിച്ചിട്ടുള്ളവരും ഗവർമ്മെൻറു സർവീസിൽ ജോലിക്കാരായുള്ളവരും സ്വന്തമായി തൊഴിൽപരമായ കാര്യങ്ങളിൽ ഏർപ്പെട്ടു ജീവിക്കുന്നവരുമായിട്ടുള്ളവരുമാണ് ഇവിടുത്തെ മലയാളികൾ. ഇതിൽ ആദ്യവിഭാഗത്തിൽപ്പെട്ടവർ ഇതവരുടെ സ്വന്തനാടായിത്തന്നെ പരിഗണിക്കുന്നു. സൗത്ത് ആൻഡമാനിൽ ഇവർ താമസിക്കുന്ന സ്ഥലങ്ങൾക്കു മലബാറിലെ സ്ഥലപ്പേരുകളായ കാലിഘട്ട്, തിരൂർ, മണ്ണാർകാട് എന്നൊക്കെ നാമകരണം ചെയ്തിരിക്കുന്നതിനാൽ പിൻ തലമുറകൾക്കും തങ്ങളുടെ പൂർവ്വികന്മാരെക്കുറിച്ചുള്ള സ്മരണ നിലനിറുത്തുവാൻ കഴിയും. ഇന്ന് ഇവരിൽ പലരും നല്ല കച്ചവടക്കാരും ഭൂവുടമകളും ആയിത്തീർന്നിട്ടുണ്ട്. തങ്ങളുടെ മതപരമായ പ്രത്യേകതകളെ കാത്തുപരിപാലിച്ചുകൊണ്ട് മററുള്ളവരുമായി കൂടുതൽ സഹിഷ്ണതയിലും സ്നേഹത്തിലും ഇവർ കഴിയുന്നു.

കേരളത്തിലെ ജനസാന്ദ്രത കുറയ്ക്കുവാൻ ഗവർമ്മെൻറു കൈക്കൊണ്ടിട്ടുള്ള ഒരു ഉപാധിയാണല്ലോ ഇതര സംസ്ഥാനങ്ങളിലേക്കു ജനങ്ങളെ കുടിയേററി പാർപ്പിക്കുക എന്നുള്ളത്. കേരളത്തിൻേറതുപോലുള്ള കാലാവസ്ഥയും നല്ല ഫലഭൂയിഷ്ടമായ മണ്ണും എല്ലാ കേരളീയ വിഭവങ്ങളും കൃഷിചെയ്യുന്നതിനു പര്യാപ്തവുമായ ആൻഡമാൻ ഇങ്ങനെയുള്ള ഒരു കുടിയേററ സ്ഥലമായി തെരഞ്ഞെടുത്തതിൽ അതഭുതപ്പെടുവാനില്ല. 1950–നുശേഷം മൂന്നു പ്രാവശ്യമായി ഏതാനും മലയാളി കുടുംബങ്ങളെ പ്രത്യേകം തെരഞ്ഞെടുത്ത് ഗവർമ്മെൻറു ചെലവിൽ ഇവിടെ കൊണ്ടുവന്ന് മൂന്നു സ്ഥലങ്ങളിലായി പാർപ്പിച്ചിരിക്കുന്നു. ആദ്യം കൊണ്ടുവന്ന 72 കുടുംബങ്ങളെ മിഡിൽ ആൻഡമനിലുള്ള ബെട്ടാപ്പൂരും പിന്നീടു കൊണ്ടുവന്ന 40 കുടുംബങ്ങളെ നോർത്ത് ആൻഡമാനിലെ ഡിക്ളിപ്പൂരുള്ള കേരളപുരത്തും ഒടുവിൽ കൊണ്ടുവന്ന 14 കുടുംബങ്ങളെ സൗത്ത് ആൻഡമനിലുള്ള മയിലത്തിലകിലുമാണ് കുടിയിരുത്തിയിരിക്കുന്നത്. ഈ മൂന്നു സ്ഥലങ്ങളും സന്ദർശിച്ച എനിക്കു മനസ്സിലാക്കുവാൻ സാധിച്ച ചില കാര്യങ്ങളാണ് ചുവടെ ചേർക്കുന്നത്.

ഗവർമ്മെൻറു ചെലവിൽ വനം വെട്ടിത്തെളിച്ച് 5 ഏക്കർ വയലും 5 ഏക്കർ കരയും ഉൾപ്പെടെ 10 ഏക്കർ സ്ഥലം സൗജന്യമായി കൊടുക്കുന്നതിനും പുറമെ, വീടിനും ഉഴവു പോത്തുകളെ വാങ്ങിക്കുന്നതിനും മററുമായി ചെലവായ 2000 രൂ. ലോണായും ആദ്യവർഷത്തിൽ ഓരോ കുടുംബാംഗത്തിനും 15 രൂപാപ്രകാരം സൗജന്യറേഷനും കൊടുക്കുകയുണ്ടായി. കൂടാതെ കൃഷിക്കാവശ്യമായ വിത്തും, തെങ്ങ്, കമുക് മുതലായവയുടെ തൈകളും കുറഞ്ഞ വിലയ്ക്കു കൊടുക്കുന്നുണ്ട്. കൃഷിപ്പണി ഇല്ലാത്ത അവസരങ്ങളിൽ പൊതുമരാമത്തു വകുപ്പിലും മററും ചേർന്ന് ജോലി ചെയ്യുന്നതിനും സൗകര്യമുണ്ട്. ആദ്യകാലത്ത് ഗതാഗതസൗകര്യങ്ങൾ വളരെ അപര്യാപ്തമായിരുന്നെങ്കിലും ഇപ്പോൾ ആ കുറവു പരിഹരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. പോർട്ടുബ്ളയറിൽ നിന്നും 28 മൈൽ ദൂരമുള്ള മയിലത്തിലകിലേക്ക് ആഴ്ചയിൽ മൂന്നുദിവസം ബസ്സു പോകുന്നുണ്ട്. രംഗത്തു ജട്ടിയിൽ നിന്നും ബേട്ടാപ്പൂർ കുടിയേററസ്ഥലത്തിന് 5 മൈൽ അടുത്തുവരെ ഇപ്പോൾ ഉള്ള ബസ്സ് സർവീസ് അടുത്ത ഏപ്രിൽ മാസത്തോടുകൂടി കുടിയേററസ്ഥലംവരെ നീട്ടുവാനുള്ള സാദ്ധ്യതയുണ്ട്. പോർട്ടുബ്ളയറിൽനിന്നും 150 മൈൽ ദൂരമുള്ള ഡിക്ളിപ്പൂർ ജട്ടിയിൽനിന്നും ഡിക്ളിപ്പൂരിലേക്കുള്ള ഏക ബസ്സ് കടന്നുപോകുന്നതും കേരളപുരത്തുകൂടിയാണ്. ഇപ്പോൾ പണിയാരംഭിച്ചിരിക്കുന്ന ഡിക്ളിപ്പൂർ പോർട്ടുബ്ളയർറോഡ് മേല്പറഞ്ഞ മൂന്നുസ്ഥലങ്ങളിൽകൂടിയും ആണ് കടന്നുപോകുന്നത്.

## വിദ്യാഭ്യാസം

വിദ്യാഭ്യാസത്തിനുള്ള സൗകര്യങ്ങളും ഗവർമെൻറ് ചെയ്തുകൊടുത്തുകൊണ്ടാണിരിക്കുന്നത്. പുസ്തകങ്ങൾ സൗജന്യമായി കൊടുക്കുന്നതിനും പുറമെ ബോർഡിങ്ങിൽ താമസിപ്പിച്ചു പഠിപ്പിക്കേണ്ടിവന്നാൽ ആയതിൻെറ ചെലവിൽ ഒരു ഭാഗം സ്റ്റൈപ്പൻറായി കൊടുക്കും. ഉപരിവിദ്യാഭ്യാസത്തിനുള്ള ചെലവിൽ നല്ല ഒരു ഭാഗവും ഗവർമ്മെൻറു വഹിച്ചുകൊള്ളുമെന്നാണ് അറിവാൻ കഴിഞ്ഞത്. മലയാളികൾ കുടിയേറി പാർക്കുന്ന മൂന്നു ഗ്രാമങ്ങളിലും ഇപ്പോൾ ഗവർമെൻറു മലയാളം പ്രൈമറിസ്ക്കൂളുകൾ നടത്തുന്നുണ്ട്. ഹിന്ദിമാദ്ധ്യമത്തിലാണ് മിഡിൽസ്ക്കൂളുകളും ഹൈസ്ക്കൂളുകളും നടത്തുന്നതു്. ഡോക്ടറന്മാരില്ലാത്ത കമ്പൗണ്ടറന്മാർ മാത്രമുള്ള ഡിസ്പെൻസറികളും ഓരോ ഗ്രാമത്തിലുമുണ്ട്. അങ്ങനെയുള്ള സ്ഥാപനങ്ങളിൽ അടുത്ത പ്രധാന കേന്ദ്രത്തിലെ ഡോക്ടറന്മാരുടെ മേൽ നോട്ടമുണ്ടായിരിക്കും.

കുടിയേററക്കാർ അവർക്കു കിട്ടിയിട്ടുള്ള സ്ഥലങ്ങളിൽ നെല്ല്, തെങ്ങ്, കമുക്, കപ്പ മുതലായവയൊക്കെ കൃഷി ചെയ്യുന്നുണ്ട്. ചുരുക്കം ചിലർ ആടുമാടുകളെയും വളർത്തുന്നുണ്ട്. രണ്ടോ മൂന്നോ ചാൽ ഉഴുത് ഞാറു നട്ടാൽ പിന്നീട് വളം ചെയ്യുകയാകട്ടെ, കള പറിക്കുകയാകട്ടെ യാതൊന്നും ചെയ്തില്ലെങ്കിലും നല്ല വിളവു ലഭിക്കുന്നുണ്ട്.

## പുരോഗതി ഇല്ല

ഇങ്ങനെ ഒക്കെ ആണെങ്കിലും വിചാരിച്ച രീതിയിലുള്ള പുരോഗതി ഗവർമെൻറിനൊ കുടിയേററക്കാർക്കോ അവകാശപ്പെടാനുണ്ടെന്നു തോന്നുന്നില്ല. ഗവർമ്മെൻറു പല സഹായങ്ങളും ചെയ്തുകൊടുക്കുന്നുണ്ടെങ്കിലും തക്കസമയത്ത് തങ്ങൾക്കതു ലഭിക്കുന്നില്ലെന്നുള്ളതാണ് ഒരു പരാതി. ''ഗവർമ്മെൻറാണു ഞങ്ങളെക്കൊണ്ടുവന്നത്. അതുകൊണ്ട് ഞങ്ങളുടെ ആവശ്യങ്ങളെല്ലാം നിറവേററിത്തരേണ്ട ചുമതല ഗവർമ്മെൻറിനുള്ളതാണെന്നുള്ള ധാരണ,, യുള്ളതന്നെ മാററം വരാതെ പുരോഗമിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. കൃഷിക്കാരുടെ മറെറാരു പരാതി, ഗവർമ്മെൻറ് അവർക്ക് ആദ്യം കൊടുത്തിരുന്ന ഭൂമി കൃഷിക്കു പററിയതായിരുന്നില്ലാത്തതിനാൽ ഒന്നിലധികം പ്രാവശ്യം സ്ഥലം മാറേണ്ടിവന്നു എന്നുള്ളതാണ്. ബേട്ടാപ്പൂരുകാരെ സംബന്ധിച്ചിടത്തോളവും അങ്ങനെയാണ് സംഭവിച്ചതു്. ഇപ്പോൾ മയിലത്തിലകുകാരും അവരുടെ സ്ഥലം മാറിക്കിട്ടുവാൻ ആഗ്രഹിക്കുന്നവരാണ്. കൃഷിക്കാരുടെ ഏററവും വലിയ ശത്രു മാൻ, പന്നി, തത്ത എന്നിവയാണ്. മാനിൻെറ ഉപദ്രവം വളരെയാണ്. വലിയ വനമദ്ധ്യത്തിൽ കുറെ ഏക്കർ സ്ഥലംമാത്രം തെളിച്ച് ഒരു നിശ്ചിത സംഖ്യ ആളുകളെമാത്രം പാർപ്പിച്ചിരിക്കുന്നതുകൊണ്ട് ചുററുപാടുമുള്ള വനങ്ങളിൽനിന്നുണ്ടാകുന്ന ഈവക ഉപദ്രവം ആസന്നഭാവിയിൽ മാറിക്കിട്ടുമെന്നു വിചാരിക്കാനും നിവൃത്തിയില്ല. ഗവർമ്മെൻറ് അതിന് എന്തെങ്കിലും പ്രതിവിധി ചെയ്തേ പററുകയുള്ളു. കൃഷിചെയ്തുണ്ടാകുന്ന സാധനങ്ങൾ എളുപ്പത്തിൽ വിററഴിക്കുന്നതിനുള്ള വിപണി ഇല്ലെന്നുള്ളതാണ് മറെറാരു പ്രധാന കാരണം. കേരളപുരത്തുള്ള ഒരാൾ പോർട്ടുബ്ളയറിൽ വന്നു പോകണമെങ്കിൽ കുറഞ്ഞതു് ഒരാഴ്ചത്തെ കാലതാമസവും പണച്ചെലവും വേണ്ടിവരും. നാട്ടിൽ നല്ല വിലയുള്ള ചെറുനാരങ്ങയും മററും ഇവിടെ നാരകത്തിൻെറ ചുവട്ടിൽത്തന്നെ

ടന്നു് നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണു്. അനുകൂല ...തികൂലമൊ ആയ ചുററുപാടുകളുടെ പ്രേരണയാൽ ...ങ്കിലും പ്രധാന തൊഴിലായി സ്വീകരിച്ചിരിക്കുന്ന കള്ളച്ചാരായവാററും മററും നിറുത്തി. കൃഷിക്കു് പ്രധാന സ്ഥാനം കൊടുത്തുകൊണ്ടും ഗവർമ്മെൻറുമായി സഹകരിച്ചും മുമ്പോട്ടു പോകുന്ന പക്ഷം ഭാവിയെക്കുറിച്ചു് ആശങ്കയ്ക്കു് അവകാശമില്ല.

അവരവർ തങ്ങളുടെ മതവിശ്വാസം പരിരക്ഷിക്കുന്നുണ്ടെങ്കിലും അതിനനുസൃതമായ ആചാരാനുഷ്ഠാനങ്ങൾക്കുള്ള സൗകര്യമൊന്നും ഉണ്ടായിട്ടില്ല. അമ്പലമോ ദേവാലയമോ ഇപ്പോൾ ഇല്ലെങ്കിലും അതിനുള്ള പരിശ്രമങ്ങൾ തുടങ്ങീട്ടുണ്ടു്.

ഞാൻ ബേട്ടാപ്പൂർ ആദ്യമായി സന്ദർശിച്ച അവസരത്തിൽ ചില കുടുംബനായകന്മാർ പറഞ്ഞതു് ഇപ്രകാരമാണു്. "എന്തായാലും ഞങ്ങൾ ഇവിടെ വന്നു. ഇനിയും ഇവിടത്തന്നെ ജീവിക്കുവാൻ തീരുമാനിച്ചു. ഗവർമ്മെൻറിൽനിന്നും ഞങ്ങൾ പ്രതീക്ഷിച്ചതു പോലൊന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല. ഉത്തരേന്ത്യാക്കാരായ ഗവർമ്മെൻറുദ്യോഗസ്ഥന്മാരാണല്ലൊ കൂടുതൽ. അവർക്കു് ഞങ്ങളെപ്പററിയോ ഞങ്ങളുടെ പ്രശ്നങ്ങളെപ്പററിയോ അറിഞ്ഞുകൂടാ. ഞങ്ങളുടെ കുഞ്ഞുങ്ങൾ ശരിയായി വിദ്യാഭ്യാസം ചെയ്തു് എല്ലാ തുറകളിലും പ്രവേശിച്ചെങ്കിൽ മാത്രമെ ഞങ്ങൾക്കു പുരോഗതി ഉണ്ടാകയുള്ളു. അതിനാൽ എന്തു കഷ്ടപ്പാടു വന്നാലും ഞങ്ങൾ ഞങ്ങളുടെ കുഞ്ഞുങ്ങളെ പഠിപ്പിക്കും.", ഒരു സെററിലറുടെ മകൻ എം. ബി. ബി. എസ്. പാസ്സായി ഇവിടെ ഡോക്ടറായി സേവനം അനുഷ്ഠിക്കുന്നുണ്ടു്.

കഴിഞ്ഞമാസത്തിൽ കേരളപുരം സന്ദർശനം കഴിഞ്ഞു് തിരിച്ചുപോരുമ്പോൾ ബോട്ടിൽവച്ചു് ഏകദേശം 21 വയസ്സുള്ള മധുസൂദനൻപിള്ള പറഞ്ഞ ചില വാചകങ്ങൾ കൂടി അനുവാചകരെ ഓർപ്പിക്കട്ടെ. "ഫാദർ ഞങ്ങളുടെ നാടു വന്നു കണ്ടുവല്ലൊ. അട്ടയുടെ കടി ധാരാളം അനുഭവിച്ചുകാണും. (അട്ടയും മുതലയും ഡിക്ളിപുരത്തു ധാരാളം ഉണ്ടു്) ഇപ്പോൾ ഞങ്ങളുടെ നാടു് വളരെയധികം പുരോഗമിച്ചിട്ടുണ്ടു്. എനിക്കു 12 വയസ്സായപ്പോഴാണു് ഞങ്ങൾ നാട്ടിൽനിന്നും ഇവിടെ വന്നതു്. വന്നു് അധികം താമസിയാതെ തന്നെ എൻെറ അച്ഛനും അമ്മയും പോർട്ടുബ്ലെയറിൽ ഹോസ്പിററലിൽ രോഗികളായി കഴിഞ്ഞുകൂടേണ്ടിവന്നു. കിട്ടിയ സ്ഥലം പോകാതിരിക്കുന്നതിനുവേണ്ടി എന്നെ കേരളപുരത്തേയ്ക്കയച്ചു.

കൃഷിയുടെ സമയമായി. എല്ലാവരും ഉഴുതു് കൃഷി ചെയ്യുവാൻ തുടങ്ങി. ഞങ്ങൾക്കു് പോത്തുമില്ല. എനിക്കാണെങ്കിൽ ഉഴുന്നതിനും അറിവില്ല, പ്രാപ്തിയുമില്ല. ഗവർമെൻറു തന്ന നെൽവിത്തിൽ കുറെ എടുത്തു് ഞാൻ വെറുതെ വിതച്ചു. ഈശ്വരൻ അത്ഭുതം പ്രവർത്തിച്ചു. എൻെറ നെല്ലായിരുന്നു ആ വർഷത്തെ ഏററവും നല്ല വിളവു തന്നതു്. ആ വർഷം ഞങ്ങൾക്കാവശ്യമുള്ള നെല്ലു മുഴുവനും അതിൽനിന്നുകിട്ടി. എനിക്കു് നാട്ടിൽവച്ചു് വിദ്യാഭ്യാസമൊന്നും കാര്യമായി ചെയ്യുന്നതിനു് സാധിച്ചില്ല. ഞാൻ കുറേ നാളത്തേയ്ക്കു് ഇവിടെ ഒരു ബംഗാളി ഉദ്യോഗസ്ഥൻെറ വീട്ടിൽ വേല ചെയ്തു. അദ്ദേഹത്തിൻെറ ഭാര്യ ഒഴിവു സമയങ്ങളിൽ എന്നെ പഠിപ്പിച്ചു. മെട്രിക്കുലേഷനു് സെലക്ഷൻ കിട്ടിയെങ്കിലും പരീക്ഷ പാസ്സായില്ല. എങ്കിലും ഇപ്പോൾ എനിക്കു് ഒരു ഗവർമെൻറു ജോലി കിട്ടിയിട്ടുണ്ടു്. ഈ വർഷം ഞാൻ ഒരു ബംഗാളിയുടെ 10 ഏക്കർ സ്ഥലംകൂടി വാങ്ങിച്ചു. ഇനി എന്തു വന്നാലും നാട്ടിലേയ്ക്കില്ല. ഞങ്ങളുടെ പിതാക്കന്മാർ ഈശ്വരനു വിരോധമായി പലതും ചെയ്തു. ഞങ്ങൾ അങ്ങനെ ചെയ്യുകയില്ല. വിദ്യാഭ്യാസത്തിൻെറ കുറവുകൊണ്ടാണു് ആളുകൾ വഴി തെററിപ്പോകുന്നതു്. ഞങ്ങളുടെ കേരളപുരത്തുള്ള കുഞ്ഞുങ്ങൾ എല്ലാം സ്കൂളിൽ പോകുന്നുണ്ടു്. അവർ വിദ്യാഭ്യാസം ചെയ്തുവരുമ്പോൾ ഞങ്ങളുടെ നാടു നന്നാകും.", ആ ചെറുപ്പക്കാരൻെറ സ്ഥിരോൽസാഹവും ഈശ്വരവിശ്വാസവും ഭാവി പ്രത്യാശയും ഭാവിശ്രേയ പിശുനകമായി പരിഗണിക്കാം.

---

## സമാധാന പ്രഭു

(3-ാംപേജ് 1-ാം കോളത്തിൽനിന്നു്)

യും നാം സമ്മാനങ്ങൾ അയയ്ക്കുവാൻ സന്നദ്ധരാകേണ്ടതാണു്. നാം ഈ രാജ്യത്തു സുരക്ഷിതരായിരിക്കുവാൻവേണ്ടി, നമുക്കു വേണ്ടി മരിച്ച ആ ധീരാത്മാക്കളോടുള്ള കൃതജ്ഞത രേഖപ്പെടുത്തുവാൻ അങ്ങനെ ശ്രമിക്കേണ്ടതു കേവലം കടമ മാത്രമാണു്.

ഈ ക്രിസ്സ്മസ് ആഘോഷിക്കുമ്പോൾ സമാധാന പ്രഭുവായ ക്രിസ്തു ഹൃദയങ്ങളിൽ ഉരുവാകുവാൻ ഇടയാകണം. ബേത്ലഹേമിലെ ശിശുവിൻെറ അധരങ്ങളിൽ വിദ്വാന്മാരും ഇടയന്മാരും കണ്ട സമാധാനത്തിൻെറ മന്ദഹാസം, ആധുനികതലമുറയിൽപ്പെട്ടവരും കണ്ടെത്തുമെങ്കിൽ മാലാഖമാർ വാഗ്ദാനം ചെയ്ത സമാധാനം നമ്മുടെ ഹൃദയങ്ങളിൽ വസിക്കും. പ്രകോപനങ്ങളുടെയും പ്രതിസന്ധികളുടെയും നടുവിൽ നമുക്കു് ഈ 1965-ലെ ക്രിസ്മസ്സിനു് ഒരിക്കൽ കൂടി ദൈവദൂതന്മാർ പാടിയ ആ സംഗീതം പാടുവാൻ കഴിയും.

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം.",

—ഗൃഹദീപം

---

## ഗാനങ്ങളുടെ അലയൊലി

(3-ാംപേജ് രണ്ടാംകോളത്തിൽ നിന്നു്)

ആയിരിക്കുന്നു," (This world has come of age) എന്നു്. ഞെട്ടിപ്പിക്കുന്ന ഒരു പരമാർത്ഥം. 19-ാം നൂററാണ്ടുവരെ മനുഷ്യൻ ദൈവത്തെ പിതാവായി കരുതിയിരുന്നു, ദൈവത്തിൻെറ പിതൃത്വം അംഗീകരിച്ചുകൊടുക്കുവാൻ അവൻ തയാറായിരുന്നു. 20-ാം നൂററാണ്ടിൽ സ്വന്തം നേട്ടങ്ങളിലൂടെ, ശാസ്ത്രീയമായ വിജ്ഞാനത്തിലൂടെ, അവൻ പ്രായപൂർത്തി പ്രാപിച്ചിരിക്കുന്നു. ദൈവത്തെ പിതാവായി കാണുവാൻ അവനു സാദ്ധ്യമല്ല, ശിശുവായി ജനിക്കുവാൻ അവൻ തയ്യാറല്ല. ദൈവത്തെ മഹത്വപ്പെടുത്തുവാൻ മനുഷ്യൻ പഠിക്കുന്നതുവരെ, ബേത്ലഹേമിൽ പ്രദർശിപ്പിക്കപ്പെട്ട എളിമയും നിസ്വതയും അവൻ കണ്ടെടുക്കുന്നതുവരെ, ഭൂമിയിൽ സമാധാനം ഒരു കെട്ടുകഥയായിരിക്കും.

### ക്രിസ്മസ്സ് ആരാധന

ക്രിസ്മസ്സ് എന്ന വാക്കിൻെറ ഉല്പത്തിതന്നെ ക്രിസ്മസ്സ് ദിനത്തിലെ ആരാധനയുടെ പ്രാധാന്യത്തെ സൂചിപ്പിക്കുന്നു. "ക്രൈസ്റ്റ്", "മാസ്സ്", എന്നീ രണ്ടു വാക്കുകൾ ചേർന്നതാണു് "ക്രിസ്മസ്". മാസ്സ് എന്നതു തിരുവത്താഴശുശ്രൂഷയുടെ മറെറാരു പേരാകുന്നുവല്ലോ. മുൻകാലങ്ങളിൽ, ക്രിസ്മസ്സ് ദിനത്തിൽ തിരുവത്താഴ ശുശ്രൂഷ മൂന്നു പ്രാവശ്യം ഓരോ പള്ളിയിലും നടത്തുമായിരുന്നു. അർദ്ധരാത്രിയിൽ, പ്രഭാതത്തിൽ, പകൽ എന്നിങ്ങനെ മൂന്നു പ്രാവശ്യം. ക്രിസ്തുവിൻെറ ത്രിവിധ ജനനത്തെ കുറിക്കുന്നതിനായിരുന്നു ഇതു്. അനന്തകാലംമുതൽക്കേ പിതാവിലുള്ള ക്രിസ്തുവിൻെറ പുത്രത്വത്തെ കുറിക്കുന്നതിനും, കന്യകമറിയാമിൻെറ ഉദരത്തിൽനിന്നുള്ള പിറവിയെ കുറിക്കുന്നതിനും, വിശ്വാസിയുടെ ഹൃദയത്തിലുള്ള ക്രിസ്തുവിൻെറ ജനനത്തെ കുറിക്കുന്നതിനും ആയി ഈ മൂന്നു് ആരാധന ഉദ്ദേശിക്കപ്പെട്ടിരുന്നു. ക്രിസ്മസ്സ് ദിനത്തിൽ നടത്തുന്ന തിരുവത്താഴ ശുശ്രൂഷയിൽ ഭയഭക്തിയോടുകൂടി എല്ലാ വിശ്വാസികളും പങ്കുകൊള്ളേണ്ടതാകുന്നു.

വിദ്വാന്മാർ തങ്ങളുടെ നിക്ഷേപപാത്രങ്ങളെ തുറന്നു കാഴ്ചകൾ അർപ്പിച്ചതുപോലെ, പരസ്പരം സമ്മാനങ്ങൾ കൈമാറുന്നതിനും അഭിവാദനങ്ങൾ നൽകുന്നതിനുമുള്ള ഒരവസരമണു ക്രിസ്സ്മസ്. ദൈവം തനിക്കുള്ളതിൽ ഏററവും വിലപ്പിടിപ്പുള്ളതിനെ,—തൻെറ അരുമകുമാരനെ—ലോകത്തിനു സമ്മാനിച്ചു. അതായിരിക്കട്ടെ ക്രൈസ്തവരുടെ ദാനത്തിൻെറയും അളവുകോൽ.

—ജ്ഞാന നിക്ഷേപം

# എല്ലാ മനുഷ്യർക്കും സമാധാനം

ഹെർബർട്ട് ജയസിങ്ങ്

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം.",

(ലൂക്കോസ് 2: 14)

ക്രിസ്തുവിൻെറ ജനനസമയത്ത് മാലാഖമാർ ആലപ്പിച്ച ഗാനത്തിൽനിന്ന് എടുത്ത ഈ വാക്കുകൾ ഈ വർഷത്തെ ക്രിസ്മസ്സാഘോഷങ്ങൾക്കു മാർഗ്ഗനിർദ്ദേശം നിൽകുന്ന സന്ദേശമായി പരിഗണിക്കാവുന്നതാണ്.

പഴയനിയമത്തിലെന്നതുപോലെ പുതിയനിയമത്തിലും, മനുഷ്യർ പരസ്പരം ആശംസിക്കുന്നത് സമാധാനാഭിവാഞ്ഛയോടുകൂടിയാണ്. യഹൂദന്മാർ അഭിവാദനത്തിന് ഉപയോഗിച്ചുപോന്ന സാധാരണ പദം "ശാലോം". ആയിരുന്നു. നമ്മുടെ കർത്താവു മിക്കപ്പോഴും സുഹൃത്തുക്കളെ അഭിവാദനം ചെയ്തതു് ഇപ്രകാരമാണ്: "സമാധാനം നിങ്ങളുടെകൂടെ ഇരിക്കട്ടെ.", ഈ ക്രിസ്മസ്സ് കാലഘട്ടത്തിൽ നാം പ്രാർത്ഥിക്കുന്നതും സമാധാനത്തിനുവേണ്ടിത്തന്നെയാണ്. നമ്മുടെ ആത്മാക്കൾക്കു സമാധാനം ലഭിക്കുന്നതിനായി നാം പ്രാർത്ഥിക്കുന്നു. യഥാർത്ഥവും അയഥാർത്ഥവുമായ ഭീതികൾകൊണ്ട് കൊടുമ്പിരിക്കൊണ്ട ഈ ലോകത്തിൽ ശരീരത്തിൻെറയും മനസ്സിൻെറയും പൂർണ്ണാരോഗ്യത്തിനായി നാം പ്രാർത്ഥിക്കുന്നു. ദൈനംദിനജീവിതത്തിലെ ഭാരമേറിയ ഉത്തരവാദിത്തങ്ങളിൽനിന്ന് ഒഴിഞ്ഞുമാറുന്നതിൻെറ ഫലമായി ലഭിക്കുന്ന നിഷേധാത്മകമായ സമാധാനമല്ല നാം ആവശ്യപ്പെടുന്നത്. യഥാർത്ഥത്തിലുള്ള അദ്ധ്വാനത്തിൻെറ നടുവിൽ, സാമൂഹ്യജീവിതത്തിൻെറ പശ്ചാത്തലത്തിൽ, ശാന്തിയും സമാധാനവും സംസിദ്ധമാകണമെന്നാണ് നമ്മുടെ പ്രാർത്ഥന.

നാം ഉൾപ്പെട്ടു നിൽക്കുന്ന നമ്മുടെ സമൂഹത്തിൽ സമാധാനം സംസിദ്ധമാകണമെന്നു നാം പ്രാർത്ഥിക്കുന്നു. വിദൂരത്തിലുള്ളവർ സുഖമായി ജീവിക്കണമെന്നാഗ്രഹിക്കുക നമ്മെ സംബന്ധിച്ചിടത്തോളം പ്രായേണ എളുപ്പമാണ്. പക്ഷേ, നമ്മോട് ഏററവും അടുത്തുള്ളവരുമായി രഞ്ജിപ്പിലും യോജിപ്പിലും ജീവിക്കുന്നതിൽ നാം മിക്കപ്പോഴും പരാജയപ്പെടുകയാണ്. ഇവിടെ മുറിവുകൾക്ക് ആഴം കൂടുന്നു, വടുക്കൾ മാററിക്കളയുവാൻ കൂടുതൽ കാലംപിടിക്കും. വിസ്തൃതമായ ലോകത്തിൽ സമാധാനമുണ്ടാക്കുന്നതിനുള്ള ശ്രമത്തിൽ ലീനചിത്തരായ നാം മിക്കപ്പോഴും നമ്മുടെ കുടുംബത്തെയും അടുത്ത അയൽപക്കങ്ങളെയും അവഗണിക്കുകയാണു ചെയ്യുന്നത്. സമാധാനത്തിൻെറ ജീവചൈതന്യം നമ്മുടെ കുടുംബങ്ങളിലും നമ്മുടെ സമൂഹങ്ങളിലുംകുടിപാർക്കട്ടെ.

യുദ്ധത്തിൻെറ പിരിമുറുക്കത്തിനിടയിൽ, നമ്മുടെ ദേശീയാതിർത്തികളിൽ സമാധാനമുണ്ടാകുവാൻ സ്വർഗ്ഗീയ സൈന്യങ്ങളോടൊന്നിച്ച് നാമും പ്രാർത്ഥിക്കുന്നു. പല ഭവനങ്ങളിലും പ്രിയപ്പെട്ടവരുടെ തിരോധാനം മൂലമുണ്ടായ വിരഹതാപം ഈ ക്രിസ്മസ് കാലത്ത് ഉൽക്കടമായി അനുഭവപ്പെട്ടേക്കാം. നമ്മുടെ നഗരവീഥികളിലൂടെ പട്ടിണി നൃത്തം ചവിട്ടുമ്പോൾ ലക്ഷോപലക്ഷം ജനങ്ങളാണ് നിരാഹാരരായി രാത്രി കിടക്കയെ ശരണംപ്രാപിക്കാൻ നിർബദ്ധരാവുന്നത്. ഈ പശ്ചാത്തലത്തിലാണ് ശാശ്വതവും നീതിപൂർവകവുമായ സമാധാനത്തിനുവേണ്ടി നാം പ്രാർത്ഥിക്കുന്നത്.

സമാധാനത്തിലേയ്ക്ക് എളുപ്പമായ പാതയൊന്നുമില്ല. മാനുഷികസംഘട്ടനങ്ങൾക്ക് ലളിതമായ പരിഹാരവുമില്ല.

സമാധാനത്തിൻെറയുംഅനുരഞ്ജനത്തിൻെറയും ഉറവിടംദൈവമാണ്. മനുഷ്യൻെറ കാര്യങ്ങളിൽ ദൈവത്തിൻെറ പരമാധിപത്യം നാം അംഗീകരിക്കുന്ന അളവിനനുസരിച്ചിരിക്കും സമാധാനം സമാഗതമാകുന്നതിനുള്ള പരിതസ്ഥിതിയുടെ സൃഷ്ടിയും. ദൈവത്തെ അനുസരിക്കുകയാണ് സമാധാനത്തിലേയ്ക്കുള്ള മാർഗ്ഗം. ബലപ്രയോഗഭീഷണിയുടെ മുമ്പിലൊ ശക്തിപ്രകടനത്തിൻെറ മുമ്പിലൊ അടിപറിഞ്ഞുവീഴുകയെന്നതല്ല അനുസരണംകൊണ്ടു വിവക്ഷിക്കുന്നത്. ഏതു സാഹചര്യത്തിലും ദൈവഹിതം അന്വേഷിച്ചറിഞ്ഞ്, അതനുസരിച്ചു പ്രവർത്തിക്കുന്നതാണ് അനുസരണം. മാർഗ്ഗം എപ്പോഴും വ്യക്തമായിരിക്കുകയില്ല. ദൈവഹിതം ഗ്രഹിക്കുന്നതിനും അതനുസരിക്കുന്നതിനും വിശ്വാസം അത്യന്താപേക്ഷിതമാണ്. അതിനു ചില അപകടസാധ്യതകളുണ്ടുതാനും. കണ്ണാടിയിലെന്നപോലെ അവ്യക്തമായിട്ടാണു നാം കാണുന്നത്. അതുകൊണ്ടു നാം പ്രാർത്ഥിക്കുന്നു സമാധാനത്തിനും അനുരഞ്ജനത്തിനുംവേണ്ടി നാം പ്രാർത്ഥിക്കുന്നു. മുറിവുകൾ സുഖപ്പെടുന്നതിനുവേണ്ടിയും സ്നേഹത്തിൻെറ പ്രത്യാഗമനത്തിനുവേണ്ടിയും നാം പ്രാർത്ഥിക്കുന്നു. സമാധാന പ്രഭുവിൻെറ ആഗമനത്തിനുവേണ്ടി നാം പ്രാർത്ഥിക്കുന്നു.

## *Meaning of the Cross*

(contuinued from page 16)

what is always happening—man rejecting the God who seeks him, God in Christ meeting that rejection with patient love

Does this mean that the crucifixion is not only an event in past history but a continuing occurrence? Does the passion of our Lord go on? Is their truth in the famous sentence which Pascal put into his meditation The Mystery of Jesus, "Jesus will be in agony until the end of the world"?

There does not seem to be Scriptural warrant for such an idea-at least at first sight. There is a once-for-allness about Christ's sacrifice as the Letter to the Hebrews so powerfully asserts. Yet there are at least a few hints. Paul heard the Risen Christ say "Saul, Saul, why do you persecute me?" Paul was persecuting Christ in persecuting Christ's followers. We remember the words of Christ "Inasmuch as you did it . .. " by which He made it plain that He is not to be separated from His brothers. He approaches us through all human need so that our response to others is part of our response to Him.

Then the very writer who so strongly stresses the unique character of Christ's self-offering can speak of the apostate "crucifying the Son of God and making mock of his death" (N.E.B.). It is unlikely that "crucifying afresh" is the right translation. "On their own account" (R.S.V.) or "with their own hands" (N.E.B.) seems likelier. But perhaps "again" is implied in that very fact, and it is this that appals the writer. This is a special form of renunciation since it is a renunciation of Christ by those who have known Him, but it does at least give a measure of support to the idea that Christ may indeed continue to be crucified.

When the Christian Church tries to help men to understand the greatness of God's love and the guilt of those who scorn it, it finds it difficult to make this dual fact credible only in terms of what happened 2000 years ago. If the relation between God and man is now what it was then, some way must be found of showing our contemporaries how it can be that the repudiation of God is still possible.

We can find some help at this point in the thought that the God who came to us in Christ is also the ground of our being He is so bound up with our leaves, our relationships, our duties, our ambitions, our loves and hates that He is constantly approaching us through every legitimate means He can find and

# Father N.G. Kuriakose

By Fr. G. Huntley S. S. J. E. Poona.



IT WAS WITH DEEP SORROW that I learnt that my great and good friend of many years standing, Father Kuriakose, entered into Life on Christmas Eve of 1964. May his valiant soul rest in the peace of God. Although it is a privilege to write a few things about this loyal priest, I also feel that better pens than mine should do this.

I knew Father Kuriakose for many years, visited him at Othara where his reisters are, and he had lived here with us in Panch Howd. I kept up an intermittent correspondence with him over the years, not least about his sisters whom he wished to see recognised, after full training, as a Religious Order in the Orthodox Church in Kerala,

I think it would not be an overstatement to say that this was the passion of his life. He was always seeking their advancement, and on many occasions we have discussed and written to each other about how they might be trained in the ways of true discipline and prayer, as a Mixed Order of Nuns working and praying for the Church. I don't think he lived to see the realisation of his dream. But it would be a worthy memorial of him if the Sisters could be raised to the status of an officially recognised Religious Community, and give them that stability which he and they longed for.

Another facet of his character which always struck me as placing him in the true line of Religious founders was his joie de vivre, his irresistible joy bubbling up in times of difficulty and happiness alike. In the Western Church there is a rule which says that the proposed Beatus must have shown perennial joy over a long period in his life. Father Kuriakose qualified in that direction. One of the delightful memories I have of him is the twinkle in his eye, ready to see the best and the amusing. But His joy was deep and rooted in Christ. He Reminded me of St. Francis of Assisi who once rolled in the Snow, having no abiding place, and saying to his Brothers, this is perfect joy! Father Kuriakose had that spirit.

Like St. Francis again he was a poor man, and he loved his Lady Poverty. He liked mixing with poor people. He was poor and lived a poor man. He wished his Sisters also to be rich in bigger things than money. There is a freedom in poverty which Father had learnt to appreciate.

I think it is true to say that Father was free from personal ambition. He was naturally a humble man, and talked about others and their goodness and ability. Humility is called the Queen of the Virtues. It connot be either bought, inherited or come by except by being humble, by recognising, that is, the truth about oneself. What we are in the sight of God, that we are and no more. I got the impression that Father Kuriakose was deeply imbued by this principle and tried to live by it.

Lastly, Father was a loyal Church man, a Catholic, that is, to his finger tips. He loved and practised the Catholic Faith as the faith of our Fathers. The Church was truly his Mother. What he believed and practised, that he taught, and his teaching was catching, because it came from a well stored mind embed ded in a deep faith

I count it a great privilege to have known him and been his friend. I hope that a worthy memorial will be erected in his blessed memory.

"BELOVED of GOD, and men, Whose memorial is blessed, the Lord made him like to the glorious saints, and magnified him" (Ecclus. XIV)

"WELL done, good and faithful servant; thou hast been faithful over a few things, I will make thee ruler over many things: enter thou into the joy of thy Lord"

---

especially through our conscience and the demands made upon us by other men. When we refuse to respond to what is good we refuse to respond to him

When we stifle inner voice, when we separate ourselves from our neighbour by pride or possessions, when we allow the bar of colour or race to affect us, when we turn our back upon those who turn to us for help, when we allow the world's clamant needs to slip by unheeded–in all this we are rejecting God's outstretched hand of friendship and appeal.

I recognise that here we could only too easily be led into a wildly speculative philosophy. Any idea of a continuing suffering of Christ and of God in Christ must be held in conjunction with at least three other ideas-(1) What Christ has done and suffered in His life on earth is "finished" in the sense that it is completely adequate. But the love that gave itself to death goes on. (2) Crucifixion was followed by resurrection and victory. If there is a continuing crucifixion in any real sense it is within the victorious life of God, one element in His infinite blessedness. (3) While it may be true that by our greed and thoughtlessness and self-concern and lack of compassion we continue to reject God who surrounds us by refusing to respond to His various approaches in such a way that we can be said to crucify Christ, we are only able to think of things in this way because we have already pondered the meaning of the historical crucifixion. In other words, a theology of our relation to the ground of being is dependent on a theology of God's historic deed of saving love in Christ.

—The British Weekly

K. 289. Licence No. 498

ചർച്ച് വീക്കിലി

Meaning of the Cross (3)

# CONTINUING CROSS ?

Principal Charles Duthie

In a recent letter a regular reader tells me that he has the impression that some elder Christians are perturbed by the current theological radicalism. They feel, he writes, that their Saviour is being taken away from them because doubt is being cast on the conviction that in giving Himself for us, Christ performed an "objective act" of redemption.

Part of the reply to this difficulty is, first, that no one can take our Saviour away from us, although we must do our utmost to understand why He is our Saviour. Then, as we have already seen, the objective act is not simply something that Christ did for us: it is Christ Himself in the entire extent of His life of obedience and self-giving We must not separate incarnation from atonement. May we not speak of the "atoning life" as well as of the "atoning death"?

Christ's death could not have the depth of meaning it has come to hold for Christians had we not known that it was Jesus who died, Jesus Who was always seeking the lost. His death carries the principle of His life to the final frontier. It demonstrates in action the God who lays Himself alongside His children, persuading them, inviting them, exposing His heart to their indifference and repudiation, invading their estrangement, refusing to give them up, binding Himself to them by His love.

There is one difficulty here that cannot be overlooked. It arises from the very character of Christianity as a religion based upon a historical revelation. If in the life, death and resurrection of Jesus Christ something decisive was done on our behalf, if God was in Christ reconciling the world to Himself, then each age has somehow to relate or apply what was done to its own situation.

But this looks like a rather artificial operation. It tends to foster "theories of the atonement" which construe the decisive act of God in Christ and especially in His death as some sort of transaction within a sphere remote from human life and personal relationships. Moreover, it appears to fail to give us what we need so badly; the sense of God as our Contemporary.

Calvary is receding further and further from us as time marches on. How can we see that what it tells us about God and ourselves is really relevant for the people of our own time?

In face of this very genuine difficulty, I believe we must learn to come to terms with the nature of a self-disclosure of God in history. God respects the character of history. There would be something dreadfully thaumaturgic if He came to us repeatedly in the form in which He gave Himself to us in Christ. We should inevitably be driven to compare the various "revealers" with each other and to ask which of them gave us the decisive revelation. We have to accept the sheer "givenness" of the revelation in Christ as occurring at one point in history and at no other.

In passing, let us note that a similar problem arises in terms of space if we ever discover that we are not the only intelligent beings in this very large universe. If Christ has other sheep which are not of this particular fold, we could imagine Him appearing in different forms in different worlds There would be no conflict of "revealers" since each historical continuum would have but one "Christ." The problem would rather be that of relating the various appearances of the one Son of God to each other.

Once we acknowledge the revelation in Christ for our own world, however, we are then in a position to understand that what was disclosed at one time in history of God's character and action, may have significance for all history. That is, in fact, the christian contention. There is a simple way of putting this. How else could we discover that "God is love" than by finding out that "God so loved the world that He gave His only begotten son"? But something else was disclosed, namely the character and action of man. What men in that distant age did with Christ and to Christ is disturbing just because it shows us what men in any age would do. Let us note again that it has to happen at some point in history if we are ever to see that this is just what human nature would do at any other time.

At this point we can now pose the difficulty in a sharper form. Even if it is true that only by coming to us through Jesus in history could God make it clear to us what He is and what we are, does this not still leave a gap between us and what was then done? We may recognise that we might have done what others did had we been there-neglected Him, followed Him and then forsaken Him, cried for His death, tried Him, crucified Him. We might admit

My weak self.love and guilty pride
His Pilate and his Judas were.

but do we need to say more than this? The negro spiritual asks "Were you there when they crucified my Lord?" If we answer "Yes" we know that in literal fact we were not there. We must be "there" in some other sense. What is that other sense?

I do not think we can be satisfied to give a traditional answer to this question. Surely we must say that we can only be "there," the Cross can only be contemporary if what happened at Calvary shows us

(continued on pege 14)

Printed and Published by N. M. Abraham B. A. at the Malayala Manorama, Press Kottayam.